അദ്ധ്യാപനസഹായി

4



# മനുഷ്യൻ മനുഷ്യനായ കഥ



വെളിച്ചമേ നയിച്ചാലും
എറണാകുളം ജില്ല സമ്പൂർണ്ണ സാക്ഷരതായജ്ഞം
പഴയ കലക്ടറേറ്റ്, എറണാകുളം

അധ്യാപനസഹായി



# മനുഷ്യൻ മനുഷ്യനായ കഥ



വെളിച്ചമേ നയിച്ചാലും

എറണാകുളം ജില്ല സമ്പൂർണ സാക്ഷരതായജ്ഞം

പഴയ കലക്ടറേററ്

എറണാകുളം

**Manushyan Manushyanaya Katha**
(Resource material for instructors)
Prepared and Published by
The Ernakulam District
Total Literacy Programme,
Old Collectorate, Ernakulam,
Cochin-682 011
First Published in April 1989
Printed at Social Scientist Press, Trivandrum
The Ernakulam District
Total Literacy Programme is implemented with the financial support of
The National Literacy Mission,
Ministry of Human Resources Development,
Government of India

# ആമുഖം

എറണാകുളം ജില്ലാ സമ്പൂർണ്ണ സാക്ഷരതായജ്ഞത്തിൻെറ ഭാഗമായാണ് ഈ അധ്യാപന സഹായി പ്രസിദ്ധീകരിക്കുന്നത്. 1989 ജനുവരി 26ന് ബഹു. കേരള മുഖ്യമന്ത്രി ഉദ്ഘാടനം ചെയ്ത എറണാകുളം ജില്ലാ സമ്പൂർണ്ണ സാക്ഷരതായജ്ഞം, ഈ രംഗത്ത് ഇന്ത്യയിൽ ഇന്നോളം നടന്നിട്ടുള്ള ഏററവും ബൃഹത്തായ പ്രവർത്തനമാണ്. 1989 ഒക്ടോബർ 2 (ഗാന്ധിജയന്തി) ആവുമ്പോഴേക്ക് എറണാകുളം ജില്ലയെ ഇന്ത്യയിലെ ഒന്നാമത്തെ സമ്പൂർണ്ണ സാക്ഷരജില്ലയാക്കിത്തീർക്കുക എന്നതാണ് ഈ യജ്ഞത്തിൻെറ ലക്ഷ്യം.

സാക്ഷരത എന്നാൽ കേവലമായ അക്ഷരജ്ഞാനമല്ല. തങ്ങൾ ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന ചുററുപാടുകളെക്കുറിച്ച് സമഗ്രമായ അവബോധം നേടാൻ പഠിതാക്കളെ സഹായിക്കുക എന്നത് സാക്ഷരതാ പ്രവർത്തനത്തിൻെറ അവിഭാജ്യഘടകമാണ്.

ഇത് സാധ്യമാവണമെങ്കിൽ ഈ പ്രവർത്തനത്തിൻെറ ജീവനായി വർത്തിക്കേണ്ട പന്തീരായിരത്തിലേറെ ഇൻസ്ട്രക്ടർമാരുടെ പരിശീലനം കുററമററ രീതിയിൽ നടത്താൻ കഴിയേണ്ടതുണ്ട്. ഇതിന് സഹായകമായ രൂപത്തിലാണ് ''മനുഷ്യൻ മനുഷ്യനായ കഥ'' എന്ന ഈ അധ്യാപനസഹായി തയ്യാറാക്കിയിട്ടുള്ളത്.

സമ്പൂർണ്ണ സാക്ഷരതായജ്ഞത്തിൻെറ ഭാഗമായി തയ്യാറാക്കിയിട്ടുള്ള 'അക്ഷരം' എന്ന സാക്ഷരതാപാഠാവലി, ഏററവും നന്നായി കൈകാര്യം ചെയ്യാൻ ഇൻസ്ട്രക്ടർമാരെ സഹായിക്കുക എന്നതാണ് ഈ പുസ്തകത്തിൻെറ ലക്ഷ്യം ഇതേ പരമ്പരയിൽ മൊത്തം എട്ട് അധ്യാപനസഹായികളാണ് ഉൾപ്പെടുത്തിയിട്ടുള്ളത്.

മനുഷ്യചരിത്രത്തിലെ ചില പ്രധാന നാഴികക്കല്ലുകളും നമ്മുടെ രാഷ്ട്രത്തിൻെറ ചരിത്രത്തിലെ രണ്ട് സുപ്രധാനഘട്ടങ്ങളുമാണ് ഈ പുസ്തകത്തിൽ പ്രതിപാദിക്കുന്നത്. ഈ ലേഖനങ്ങൾ വിശദമായി പഠിച്ച് മനസിലാക്കിയശേഷം, അതിലെ വിവരങ്ങൾ പഠിതാക്കളുടെ ജീവിതാനുഭവങ്ങളുമായി ബന്ധപ്പെടുത്തി, ലളിതമായ ഭാഷയിൽ വിവരിച്ചുകൊടുക്കാൻ ഇൻസ്ട്രക്ടർമാർ തയ്യാറാവണം.

ശ്രീ കെ. കെ. കൃഷ്ണകുമാർ, ഡോ. എം. പി. പരമേശ്വരൻ, റൊമീലാ ഥാപ്പർ എന്നിവരുടെ ലേഖനങ്ങളാണ് ഇതിൽ ചേർത്തിട്ടുള്ളത്.

സമ്പൂർണ്ണ സാക്ഷരതായജ്ഞത്തിൻെറ വിജയത്തിനായി കഠിനാധ്വാനം ചെയ്യുന്ന പതിനായിരക്കണക്കിന് പ്രവർത്തകർക്കായി ഈ പുസ്തകം സസന്തോഷം സമർപ്പിക്കുന്നു.

## ഉള്ളടക്കം

മനുഷ്യൻ മനുഷ്യനായ കഥ 5
—കെ. കെ. കൃഷ്ണകുമാർ

സിന്ധു നദീ തീരത്ത് 53
—ഡോ. എം. പി. പരമേശ്വരൻ

വേദകാലത്തെ ജീവിതം 70
—റൊമീലാ ഥാപ്പർ

# മനുഷ്യൻ മനുഷ്യനായ കഥ

## മനുഷ്യൻ എന്ന മഹാദ്ഭുതം

ഇതൊരു നീണ്ടകഥയാണ്.

നീണ്ടകഥ എന്നുവച്ചാൽ, നമുക്ക് അറിയാവുന്നതിൽവച്ച് ഏററവും നീണ്ട കഥ. നമുക്കറിയാവുന്ന എല്ലാ കഥകളും ഈ നീണ്ടകഥയുടെ ഭാഗമാണ്.

ഈ കഥയിലെ നായകൻ ആരാണെന്നറിയാമോ?

മനുഷ്യൻ.

ഏതു മനുഷ്യൻ?

എല്ലാ മനുഷ്യരും.

ഇത്, മനുഷ്യരായ എല്ലാവരുടെയും കഥയാണ്. നിങ്ങളുടെ എന്റെ, നമുക്കറിയാവുന്നവരും അറിയാത്തവരുമായ എല്ലാ മനുഷ്യരുടെയും കഥ. ജീവിച്ചിരിക്കുന്നവരും മരിച്ചവരും ജനിക്കാൻ പോകുന്നവരുമായ എല്ലാ മനുഷ്യരുടെയും കഥ.

ഓ. കഥയുടെ പേരു പറയാൻ മറന്നു. മനുഷ്യൻ മനുഷ്യനായ കഥ.

കഥ തുടങ്ങുന്നതിനുമുമ്പ് നമുക്ക് കഥാനായകനെ ഒന്നു പരിചയപ്പെടാം.

ഏറിക്കവിഞ്ഞാൽ അഞ്ചോ ആറോ അടി നീളവും എഴുപതോ എൺപതോ കിലോഗ്രാം തൂക്കവുമുളള ഒരു ജീവി. രണ്ടു കാലും രണ്ടു കൈയ്യും ഉടലും തലയും പിന്നെ കണ്ണും കാതും വായും മൂക്കും, ഇത്രയുമൊക്കെയായാൽ മനുഷ്യനായി. ഈ ഭൂമുഖത്ത് കഴിഞ്ഞുകൂടുന്ന അനേകായിരം ജീവികളിൽ ഒന്നു മാത്രം!

ഒരുതരത്തിൽ പറഞ്ഞാൽ നമ്മുടെ കഥാനായകൻ ഭൂമിയിലുള്ള മററെല്ലാ ജീവികളെക്കാരം പാവമാണ്! നിസ്സാരനാണ്! എന്താ സംശയം തോന്നുന്നുണ്ടോ?

എങ്കിൽ പറയൂ. നമ്മുടെ കഥാനായകന് സിംഹത്തിൻെറ കരുത്തുണ്ടോ? ആനയുടെ വലിപ്പമുണ്ടോ? ചീററപ്പുലിയുടെ വേഗമുണ്ടോ? കരടിയുടെ രോമപ്പുതപ്പോ പുലിയുടെ പുള്ളിക്കുപ്പായമോ ഉണ്ടോ? പൂമ്പാററയുടെ വർണ്ണഭംഗിയോ കാണ്ടാമൃഗത്തിൻെറ തൊലിക്കട്ടിയോ ഉണ്ടോ?

ഒന്നുമില്ല! അപ്പോരം മനുഷ്യൻ നിസ്സാരനല്ലേ? പാവമല്ലേ? പക്ഷേ, ഒന്നുകൂടി ആലോചിച്ചു നോക്കൂ.

മനുഷ്യൻ ഒരു മഹാദ്ഭുതമല്ലേ? അവനോളം കഴിവും ബുദ്ധിശക്തിയുമുള്ള ഏതെങ്കിലും ജീവി ഈ ഭൂമുഖത്തുണ്ടോ?

തന്നെക്കാരം ശക്തനും വലിയവനുമായ ആനയെ അവൻ വരുതിയിൽ നിറുത്തുന്നു, സിംഹത്തിൻെറ കരുത്തും കാണ്ടാമൃഗത്തിൻെറ തൊലിക്കട്ടിയുമൊന്നും അവനെ ഭയപ്പെടുത്തുന്നില്ല, അവൻ റോക്കററിലും വിമാനത്തിലുമേറി ചീററപ്പുലിയെക്കാരം അനേകായിരം മടങ്ങ് വേഗത്തിൽ സഞ്ചരിക്കും. പറവകളേക്കാരം വേഗത്തിൽ പറക്കും, മത്സ്യങ്ങളെ വെല്ലുവിളിച്ചുകൊണ്ട് വെള്ളത്തിൽ നീന്തും, പൂമ്പാററയെക്കാരം വർണ്ണപ്പകിട്ടാർന്ന വസ്ത്രങ്ങരം ഉണ്ടാക്കി ധരിക്കും, കുയിലിനേക്കാരം എത്രയോ മധുരമായി പാട്ടുപാടും.

അവൻ ഭൂഗോളം വിട്ട് ചന്ദ്രനിലും ചൊവ്വയിലും ശുക്രനിലും കുതിച്ചെത്തും. വൻനദികളെ വഴിതിരിച്ചുവിടും. മരുഭൂമികളെ പൂങ്കാവനങ്ങളാക്കി മാററും.

പടുകൂററൻ മലനിരകളുടെ പള്ള തുരന്ന് റോഡുകളും തീവണ്ടിപ്പാതകളും പണിയും. അവന് കീഴടങ്ങാത്ത കൊടുമുടികളില്ല, ആഴക്കടലുകളില്ല.

പേമാരിയും കൊടുംവേനലും അവനെ ഭയപ്പെടുത്തുന്നില്ല. ഇടിമിന്നലിനെയും വെള്ളച്ചാട്ടങ്ങളെയും അവന് മെരുക്കാനാവും.

അവൻ പടുകൂററൻ യന്ത്രങ്ങളും ഫാക്ടറികളും നിർമിക്കുന്നു. ആകാശം മുട്ടുന്ന കെട്ടിടങ്ങളും അദ്ഭുതക്കമ്പ്യൂട്ടറുകളും സൃഷ്ടിക്കുന്നു; അണക്കെട്ടുകളും അണുബോംബുകളും സൃഷ്ടിക്കുന്നു.

അവൻ അതിമനോഹരമായ ശില്പങ്ങളും ചിത്രങ്ങളും സൃഷ്ടിക്കുന്നു. അവൻെറ ഭാവനയിൽ മഹത്തായ കാവ്യങ്ങളും ഇതിഹാസങ്ങളും വിടരുന്നു.

അവൻ പ്രകൃതി രഹസ്യങ്ങൾ ഒന്നൊന്നായി ഗ്രഹിക്കുന്നു. മഴ പെയ്യുന്നതെന്തുകൊണ്ടെന്നും പൂക്കൾ വിരിയുന്നതെന്തിനെന്നും കാററ് വീശുന്നതെങ്ങിനെയെന്നും അവനറിയാം.

കോടാനുകോടി നക്ഷത്രങ്ങളും ഗ്രഹങ്ങളുമടങ്ങിയ പ്രപഞ്ചത്തിൻെറയും കണ്ണുകൊണ്ട് കാണാനാവാത്ത പരമാണുവിൻെറയും രഹസ്യങ്ങളിലേക്ക് അവൻ ഊളിയിട്ടിറങ്ങുന്നു.

അവൻ മഹത്തായ സംസ്കാരങ്ങളുടെ സ്രഷ്ടാവാണ്, ഭൂമിയിലുള്ള സർവ ഐശ്വര്യങ്ങളുടെയും സമ്പത്തിൻെറയും ഉടമയാണ്.

അവനാണ് മനുഷ്യൻ.

ഇനി പറയൂ. അവൻ ഒരത്ഭുതമല്ലേ?

കോടാനുകോടി നക്ഷത്രങ്ങളും ഗ്രഹങ്ങളുമടങ്ങുന്ന അനന്തമായ പ്രപഞ്ചം. അതിൻെറ ഒരു മൂലയിൽ, കണ്ണെത്താക്കടൽപ്പുറത്ത് തരിമണലെന്നപോലെ നിസ്സാരമായ ഭൂമി. ഭൂമിയിലുള്ള കോടാനുകോടി സസ്യങ്ങൾ. ജന്തുക്കൾ. അക്കൂട്ടത്തിൽ ഒന്നു മാത്രമായ മനുഷ്യൻ.

ഈ നിസ്സാരനായ മനുഷ്യൻ, എങ്ങനെ ഒരു മഹാത്ഭുതമായി മാറി?

അവൻ മറെറല്ലാ ജീവികളെയും അതിശയിപ്പിക്കുന്ന കരുത്തും കഴിവും ബുദ്ധിശക്തിയും കൈവരിച്ചതെങ്ങിനെ?

ഈ മഹാ പ്രകൃതിയെ അറിയാനും മാററി മറിക്കാനും അവൻ പഠിച്ചതെങ്ങിനെ? അനേകകോടി സംവത്സരങ്ങളുടെ നീളമുണ്ട് ആ കഥക്ക്.

അതാണ് മനുഷ്യൻ മനുഷ്യനായ കഥ.

## കഥ തുടങ്ങുന്നതിനുമുമ്പ്

നമുക്ക് കഥയുടെ തുടക്കത്തിനു മുമ്പ് തുടങ്ങാം. അനേകമനേകം വർഷങ്ങൾക്കു മുമ്പ്, ഉദ്ദേശം 460 കോടി കൊല്ലങ്ങൾക്കു (4600000000 കൊല്ലങ്ങൾ) മുൻപാണ് കഥയുടെ തുടക്കം.

അന്ന് മനുഷ്യനില്ല, മൃഗങ്ങളില്ല, സസ്യങ്ങളില്ല, കല്ലില്ല, മണ്ണില്ല, വെള്ളമില്ല, ഭൂമിയില്ല. നമ്മൾ ഇന്നു ചുററും കാണുന്നയാതൊന്നും ഇല്ലാതിരുന്ന ഒരു കാലം.

പിന്നെ എന്താണന്നുണ്ടായിരുന്നത്? നക്ഷത്രങ്ങൾ. അവയ്ക്കിടയിൽ പാറിനടക്കുന്ന പടുകൂററൻ പൊടിപടല മേഘങ്ങൾ അഥവാ ധൂളി പടലങ്ങൾ.

അങ്ങനെയിരിക്കെ, "ആകാശഗംഗ" എന്ന നക്ഷത്ര മഹാകുടുംബത്തിൻെറ (ഗാലക്സി) വലത്തേ ചെരുവിൽ ഉള്ള സൂര്യൻ എന്ന സാധാരണക്കാരനായ നക്ഷത്രം, ഒരു പൊടിപടലമേഘത്തിനിടയിലൂടെ കടന്നുപോയി.

ഈ യാത്രയ്ക്കിടയിൽ, സൂര്യൻെറ ആകർഷണ ശക്തി മൂലം കുറേ പൊടിപടലങ്ങൾ പരസ്പരം പററിച്ചേർന്ന് ഉരുണ്ടുകൂടാൻ തുടങ്ങി. അങ്ങനെ ഉരുണ്ടുകൂടിയ പൊടിപടലങ്ങൾ പതുക്കെപ്പതുക്കെ, ഗ്രഹങ്ങളും ഉപഗ്രഹങ്ങളുമായി. അവ സൂര്യനെ പിരിഞ്ഞുപോകാൻ കൂട്ടാക്കാതെ, അതിനുചുററും വട്ടം കറങ്ങാൻ തുടങ്ങി. അങ്ങനെ സൗരയൂഥം എന്ന ഒരു കൊച്ചു കുടുംബം രൂപംകൊണ്ടു. സൂര്യനും, സൂര്യനെ ചുററി സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ഒമ്പത് ഗ്രഹങ്ങളും അനേകം ഉപഗ്രഹങ്ങളും അടങ്ങിയ ഒരു കൊച്ചുകുടുംബം.

ആ കുടുംബത്തിൽ, സൂര്യനിൽനിന്ന് ഏറെ അകലെയല്ലാതെ, ദൂരെ നിന്നു നോക്കുമ്പോൾ മനോഹരമായൊരു നീലപ്പന്തുപ്പോലെ തോന്നിക്കുന്ന ഒരു സുന്ദരഗോളമുണ്ടായിരുന്നു. സൗരയൂഥത്തിൽ, ചൊവ്വക്കും ശുക്രനുമിടയിലാണതിൻെറസ്ഥാനം.

ആ സുന്ദരിയുടെ പേരറിയാമോ?

ഭൂമി....ഭൂമി, നമ്മുടെ തറവാട്.

അങ്ങനെ 460 കോടിക്കൊല്ലങ്ങൾക്കു മുൻപ്, ഈ മഹാപ്രപഞ്ച കുടുംബത്തിൻെറ ഒരു മൂലയിൽ, ആരോരുമറിയാതെ

ഒരുണ്ണി പിറന്നു. നമ്മളൊക്കെ ജനിക്കുമ്പോൾ കൊച്ചു കുഞ്ഞുങ്ങളായിരുന്നില്ലേ? ഇന്നത്തെ വലിപ്പമോ മുഖച്ഛായയോ അന്നു നമുക്കുണ്ടായിരുന്നോ? ഇല്ല.

അതുപോലെ തന്നെയാണ് ഭൂമിയുടെ കാര്യവും.

460 കോടികൊല്ലങ്ങൾക്കു മുമ്പ് ഭൂമിയുടെ മുഖച്ഛായ ഇന്നത്തേതിൽനിന്ന് തികച്ചും വ്യത്യസ്തമായിരുന്നു. എന്തായിരുന്നു അന്നത്തെ ഭൂമിയുടെ അവസ്ഥ?

അതിഭയങ്കരമായ ചൂട്. കൂററൻ അമിട്ടുകൾ പോലെ പൊട്ടിത്തെറിക്കുന്ന അഗ്നി പർവതങ്ങൾ ചുററും പരന്നൊഴുകുന്ന ലാവ തിളച്ചു മറിയുന്ന ദ്രാവകങ്ങൾ. ആഞ്ഞു വീശുന്ന തീക്കാററ്. ചൂടിൽ ഭൂമിയുടെ ഉൾവശത്തുനിന്ന് പുറത്തേക്ക് ചീററുന്ന നീരാവിയും മററു വാതകങ്ങളും. ആകാശം നിറയേ തീമേഘങ്ങൾ. നിലയ്ക്കാത്ത ഇടിമിന്നലുകൾ.

അതെ....പിറന്നു വീഴുമ്പോൾ അലച്ചാർത്തുകരയുന്ന വല്ലാത്തൊരു കുസൃതിയായിരുന്നു ഭൂമി.

പിന്നെ, പതുക്കെപ്പതുക്കെ....എന്നുവച്ചാൽ, അനേക കോടി കൊല്ലങ്ങൾ കൊണ്ട്, ഭൂമിയുടെ പ്രകൃതമാകെ മാറി. പുറംതോട് തണുത്തുറച്ചു. അന്തരീക്ഷതാപനില കുറഞ്ഞു.

തണുപ്പ് പടർന്നതോടെ അന്തരീക്ഷത്തിലെ നീരാവി ഘനീഭവിച്ചു. ആദ്യത്തെ മഴയുടെ ആരംഭമായി. അനേക വർഷം നീണ്ടു നിന്ന പേമാരി. മഴവെള്ളം ഭൂമിയുടെ ഉപരിതലത്തിലെ താണ പ്രദേശങ്ങളിലെല്ലാം നിറഞ്ഞു. ഉപ്പു പാറകളും മററു ലവണങ്ങളും വെള്ളത്തിലലിഞ്ഞു. അങ്ങനെ ഉപ്പുവെള്ളം നിറഞ്ഞ കടലുകളുണ്ടായി. അരുവികളും പുഴകളുമുണ്ടായി.

ഭൂമിയുടെ ഉപരിതലത്തിലെ തിളച്ചു മറിയുന്ന ദ്രാവക പദാർത്ഥങ്ങൾ തണുത്ത് കട്ടിപിടിച്ച് പലതരം പാറകൾ രൂപം കൊണ്ടു. അവ പൊടിഞ്ഞ് മണ്ണും മണലുമുണ്ടായിത്തുടങ്ങി. കരയും കടലും വേർതിരിഞ്ഞു. ഭൂമിയുടെ അന്തരീക്ഷത്തിലും കരയിലും കടലിലും പലവിധ രാസമാററങ്ങളുണ്ടായി.

ഒന്നും രണ്ടും ദിവസംകൊണ്ടല്ല.... അനേക കോടി വർഷങ്ങൾ കൊണ്ടാണ് ഈ മാററങ്ങളോരോന്നുമുണ്ടായത്. നമ്മുടെ ജീവിതത്തിൽ, ഒരു കൊല്ലം കൊണ്ടുതന്നെ പ്രകടമായ എത്ര മാററങ്ങ

ളാണുണ്ടാവുന്നത്! ഭൂമിയുടെ ജീവിതത്തിൽ പ്രകടമായ മാററങ്ങളുണ്ടാവുന്നത് കോടാനുകോടി കൊല്ലങ്ങൾ കൊണ്ടാണ്. കാരണം വ്യക്തമല്ലേ? ഭൂമി നമ്മേക്കാൾ എത്രയെത്ര വലുതാണ്!

## അതാ കടലിലൊരനക്കം

കാലം കുതിച്ചു പാഞ്ഞു. ഭൂമി പിറന്നു വീണിട്ട് ഏതാണ്ട് നൂറു കോടി വർഷം കടന്നുപോയി. ഇതിനിടയിൽ ഭൂമുഖത്ത് എണ്ണിയാലൊടുങ്ങാത്ത മാററങ്ങൾ സംഭവിച്ചു കഴിഞ്ഞിരുന്നു.

അതാ....അതിനിടയിൽ കടലിൽ എന്തോ അനങ്ങിയോ? ഇല്ല. നമുക്കു തോന്നിയതാണ്.

പക്ഷേ അതൊരു വെറും തോന്നലല്ല കേട്ടോ.

ഭൂമി ഉണ്ടായി നൂറു കോടി വർഷങ്ങൾ കഴിഞ്ഞപ്പോൾ അതായത് ഏതാണ്ട് 350 കോടി വർഷങ്ങൾക്കുമുൻപ്, ഭൂമുഖത്ത്, അന്നുവരെയുണ്ടായിരുന്നതിൽ നിന്നെല്ലാം വ്യത്യസ്തമായ 'ചിലതു'ണ്ടായി.

നമുക്കറിയാവുന്നിടത്തോളം, ഈ പ്രപഞ്ചത്തിൽ ഭൂമിയിലല്ലാതെ മറെറാരിടത്തുമില്ലാത്ത 'ചിലത്'.

എന്താണീ ചിലത്?

ജീവനുള്ള വസ്തുക്കൾ.

അവയുടെ രൂപമെന്തായിരുന്നു? അവയുമട ആകൃതിയും നിറവും എന്തായിരുന്നു. അറിയില്ല.

അറിയാവുന്നത് ഇത്രയുമാണ്: ജീവനില്ലാത്ത വസ്തുക്കളിൽ നിന്നാണ് ജീവനുള്ള വസ്തുക്കളുണ്ടായത്. ജീവനുള്ള വസ്തുക്കൾ ആദ്യമായി പ്രത്യക്ഷപ്പെട്ടത് ജലത്തിലാവാനാണ് സാധ്യത. അന്നത്തെ പ്രത്യേക സാഹചര്യത്തിൽ, വിവിധ ലവണങ്ങളും ധാതുക്കളുമടങ്ങിയ ജലത്തിൽ, സൂര്യരശ്മികളും മിന്നൽ പിണരുകളും തുടർച്ചയായി പതിച്ചപ്പോൾ ഉണ്ടായ രാസമാററങ്ങളുടെ ഫലമായിട്ടായിരിക്കും ജീവൻെറ ആദ്യകണങ്ങൾ രൂപംകൊണ്ടത്. ജീവൻെറ ആദ്യ രൂപങ്ങളെക്കുറിച്ച് ശാസ്ത്രജ്ഞൻമാർ ഇപ്പോഴും അനേകം പഠനങ്ങൾ നടത്തിക്കൊണ്ടിരിക്കയാണ്.

ഏതായാലും, ഇന്നുള്ള അറിവുവച്ച്, ഉദ്ദേശം 350 കോടി വർഷങ്ങൾക്കുമുൻപ് ഭൂമുഖത്ത് ജീവൻെറ ആദ്യകണങ്ങൾ പ്രത്യക്ഷപ്പെട്ടു എന്നു പറയാൻ കഴിയും. ഒററ കോശമുള്ള (നമ്മുടെയും മററെല്ലാ ജീവികളുടെയും ശരീരം കോശ നിർമിതമാണ്. കെട്ടിടമുണ്ടാക്കുന്നത് ഇഷ്ടികകൾ കൂട്ടിച്ചേർത്തല്ലേ? അതുപോലെ ജീവനുള്ള എല്ലാ വസ്തുക്കളുടെയും ശരീരം കോശങ്ങൾ കൂട്ടിച്ചേർത്താണ് നിർമിച്ചിരിക്കുന്നത്.) സൂക്ഷ്മജീവികൾ മാത്രമാണ്, ആദ്യകാലത്തുണ്ടായിരുന്നത്. ഏകകോശ ജീവിക്ക് ഒരുദാഹരണമാണ് ബാക്ററീരിയം. സൂക്ഷ്മദർശിനിയുടെ സഹായത്തോടെ മാത്രമേ അവയെ നമുക്ക് കാണാനാവൂ.

ജീവൻ ഉണ്ടായി വളരെ കാലത്തോളം, ഏതാണ്ട് 150 കോടി കൊല്ലം മുമ്പുവരെ, ഇത്തരത്തിലുള്ള ഏകകോശ ജീവികൾ മാത്രമേ ഭൂമുഖത്തുണ്ടായിരുന്നുള്ളൂ. അവയെല്ലാംതന്നെ ജലത്തിലാണ് കഴിഞ്ഞു കൂടിയിരുന്നത്.

പിന്നീട്, അനേകകോടി കൊല്ലങ്ങൾ കൊണ്ട്, ഈ ഏകകോശജീവികളിൽ നിന്ന് അനേകമനേകം പുതിയ ജീവികൾ പരിണമിച്ചുണ്ടായി.

ഇന്നു നാം കാണുന്ന കോടാനുകോടി സസ്യങ്ങളും ജന്തുക്കളും നമ്മളുമൊക്കെ കണ്ണുകൊണ്ടു കാണാനാവാത്ത ആ ''ഇത്തിരിപ്പിറുങ്ങൻ''മാരുടെ പിൻഗാമികളാണ്. നമ്മുടെ കഥാനായകനായ മനുഷ്യനടക്കം!

അപ്പൊ നമ്മുടെയെല്ലാം ഒക്കത്തിലും മൂത്തവല്യപ്പൂപ്പനാരാ..?

## മാററങ്ങളുടെ ഘോഷയാത്ര

നമ്മുടെ ''ഇത്തിരിപ്പിറുങ്ങൻ വല്യപ്പൂപ്പ''ൻെറ കാര്യം പറഞ്ഞില്ലേ?

ആ വല്യപ്പൂപ്പനിൽ നിന്നു തുടങ്ങി ഭൂമുഖത്തു കാണുന്ന അനേകകോടി സസ്യങ്ങളിലും ജന്തുക്കളിലും മനുഷ്യരിലും ചെന്നവസാനിക്കുന്ന അദ്ഭുതകരമായ ഒരു കഥയുണ്ട്. പരിണാമത്തിൻെറ അദ്ഭുതകഥ.

ചാൾസ് ഡാർവിൻ എന്ന മഹാനായ ശാസ്ത്രജ്ഞനാണ്, ആദ്യമായി ഈ പരിണാമകഥ, തെളിവുകൾ സഹിതം അവതരി

പ്പിച്ചത്. ലോകത്തിന്റെ നാനാഭാഗങ്ങൾ സന്ദർശിച്ച് അനേകം ജന്തുക്കളെയും സസ്യങ്ങളേയും വിശദമായി നിരീക്ഷിച്ചു പഠിച്ച തിനു ശേഷമാണ് ഡാർവിൻ പരിണാമസിദ്ധാന്തത്തിന് രൂപം കൊടുത്തത്

അന്നുവരെ പലരും വിചാരിച്ചിരുന്നത് ഈ ലോകത്തുള്ള സർവ ജീവജാലങ്ങളും പെട്ടെന്നൊരു ദിവസം സൃഷ്ടിക്കപ്പെട്ടവ യാണെന്നാണ്. മതഗ്രന്ഥങ്ങളിലും പുരാണങ്ങളിലുമൊക്കെ അങ്ങിനെ പറഞ്ഞിരുന്നു. ഡാർവിന്റെ സിദ്ധാന്തം ഈ അന്ധ വിശ്വാസങ്ങളെയെല്ലാം കടപുഴക്കിയെറിഞ്ഞു.

ഏകകോശ ജീവികളിൽനിന്ന് പടിപടിയായി പരിണമിച്ചു ണ്ടായവയാണ് ഇന്നു കാണുന്ന എല്ലാ ജീവികളും; പ്രകൃതിയിൽ ഉണ്ടാകുന്ന അനുകൂലവും പ്രതികൂലവുമായ സാഹചര്യങ്ങളു മായി കൂടുതൽ നന്നായി പൊരുത്തപ്പെടാൻ ജീവികളുടെ സമൂ ഹങ്ങൾ ശ്രമിക്കുന്നതിന്റെ ഫലമായാണ് ഈ പരിണാമം സംഭ വിക്കുന്നത്; പ്രകൃതിയിലെ മാററങ്ങളുമായി പൊരുത്തപ്പെടാൻ കഴിയാതിരുന്ന അനേകം ജീവിവർഗങ്ങൾ ഭൂമുഖത്തുനിന്ന് എന്ന ന്നേക്കുമായി അപ്രത്യക്ഷമായിട്ടുണ്ട്; മററു ജീവികളെപ്പോലെ, നീണ്ടകാലത്തെ പരിണാമത്തിന്റെ ഫലമായാണ് മനുഷ്യൻ ഉണ്ടാ യത്.

ഇതെല്ലാമാണ് പരിണാമ സിദ്ധാന്തം നമ്മെ പഠിപ്പിക്കുന്ന കാര്യങ്ങൾ. ഈ സിദ്ധാന്തത്തെയും അതവതരിപ്പിച്ച ഡാർവി നേയും പലരും എതിർത്തു. കളിയാക്കി. അന്ധവിശ്വാസങ്ങളു ടേയും മതത്തിന്റെയും പേരിൽ മനുഷ്യരെ ചൂഷണം ചെയ്യുന്ന സ്വാർഥമതികളായിരുന്നു ഈ വിമർശകർ. പക്ഷേ, ശാസ്ത്രീയ മായി അവതരിപ്പിക്കപ്പെട്ട പരിണാമ സിദ്ധാന്തം അതുകൊണ്ടൊ ന്നും തളരുകയുണ്ടായില്ല.

പരിണാമത്തിന്റെ നീണ്ടകഥ, ഇവിടെ വിസ്തരിച്ചു പറയു ന്നില്ല. എങ്കിലും, 150 കോടിയോളം കാലം നീണ്ടുകിടക്കുന്ന പരിണാമകഥയിലൂടെ നമുക്ക് അതിവേഗത്തിൽ ഒന്നോടിപ്പോ കാം.

ആദ്യമുണ്ടായത് നമ്മുടെ ഇത്തിരിപ്പിറുങ്ങൻ വല്യപ്പൂപ്പ ന്മാർ. ജലത്തിൽ കഴിയുന്ന ഏകകോശജീവികൾ, ബാക്ററീരി യങ്ങൾ. ക്രമേണ നീലയും പച്ചയും നിറമുള്ള ചില സൂക്ഷ്മ

ജലസസ്യങ്ങൾ പ്രത്യക്ഷപ്പെട്ടു, ആൽഗകൾ എന്നായിരുന്നു അവയ്ക്ക് പേർ. ഇവയും ഏകകോശ ജീവികളായിരുന്നു.

ക്രമേണ, ജീവവസ്തുക്കൾ ജലത്തിൽനിന്ന് കരയിലേക്കു കയറിത്തുടങ്ങി. കരയിൽ ആദ്യമുണ്ടായത് കൊച്ചു സസ്യങ്ങളാണ്. ഇവ, സൂര്യരശ്മി ഉപയോഗിച്ച് ആഹാരം നിർമിക്കാൻ കഴിവുള്ളവയായിരുന്നു. ആഹാരം നിർമിക്കുന്നതിനിടയിൽ അവ അന്തരീക്ഷത്തിൽനിന്ന് കാർബൺ ഡൈ ഓക്സൈഡ് വലിച്ചെടുത്ത്, ഓക്സിജൻ പുറത്തുവിട്ടിരുന്നു. സസ്യങ്ങളുടെ എണ്ണം കൂടിക്കൂടി വന്നു. ഒപ്പം അവ പുറത്തേക്കുവിടുന്ന ഓക്സിജന്റെ അളവും. ആദ്യകാലത്ത്, ഭൂമിയുടെ അന്തരീക്ഷത്തിൽ ഓക്സിജൻ ഉണ്ടായിരുന്നില്ല.

ക്രമേണ, ജലത്തിൽ, ഏകകോശ ജീവികളുടെ സ്ഥാനത്ത് ബഹുകോശ ജീവികൾ പ്രത്യക്ഷപ്പെട്ടു തുടങ്ങി. നട്ടെല്ലില്ലാത്ത ആദിമ ജലജീവികൾ.

ഉദ്ദേശം 60 കോടി (600000000 കൊല്ലം) കൊല്ലങ്ങൾക്കു മുമ്പ് ഇത്തരത്തിലുള്ള ജലജീവികൾ ധാരാളമായി ജീവിച്ചിരുന്നു പിന്നെയും പത്തു കോടി കൊല്ലങ്ങൾ കൂടി കഴിഞ്ഞപ്പോഴേക്ക് നട്ടെല്ലുള്ള ജലജീവികൾ രംഗത്തു വന്നു തുടങ്ങി. ഇന്നത്തെ മൽസ്യങ്ങളുടെ വല്യപ്പൂപ്പൻമാരായ പുരാതന മൽസ്യങ്ങളാണ് ആദ്യമുണ്ടായ നട്ടെല്ലികൾ.

പുരാതന മൽസ്യങ്ങൾ പരിണമിച്ച് ശരിയായ മൽസ്യങ്ങളുണ്ടായി. അവയിൽ ഒരുകൂട്ടം ശ്വാസകോശങ്ങളുള്ള ജീവികളായി മാറി. ഈ കൂട്ടരിൽനിന്ന് പരിണമിച്ചാണ് വെള്ളത്തിലും കരയിലും ഒരുപോലെ ജീവിക്കാൻ കഴിവുള്ള ഉഭയജീവികൾ രംഗത്തുവന്നത്. ഉദ്ദേശം 40 കോടി കൊല്ലങ്ങൾക്കുമുമ്പാണ് ഇവയുടെ ആവിർഭാവം. ഉഭയ ജീവികളുടെ കൂട്ടത്തിൽ നമുക്ക് നല്ല പരിചയമുള്ള ഒരാളുണ്ട്. ആരാണെന്നറിയാമോ? തവള! മൂപ്പർ കരയിലും വെള്ളത്തിലും ഒരുപോലെ സുഖമായി കഴിയുന്നത് ശ്രദ്ധിച്ചിട്ടില്ലേ?

ക്രമേണ കരയിൽ കൂടുതൽ ജീവികൾ പ്രത്യക്ഷപ്പെടാൻ തുടങ്ങി. ഇവയിൽ അധികവും ഉരഗങ്ങൾ (ഇഴജന്തുക്കൾ) ആയിരുന്നു. പാമ്പ്, പല്ലി, ഓന്ത്, മുതല, ആമ മുതലായവരൊക്കെ ഈ കൂട്ടത്തിൽപെടുന്നു. 30 കോടി കൊല്ലങ്ങൾക്കു മുമ്പാണ്

ഭൂമുഖത്ത് ആദ്യത്തെ ഉരഗങ്ങൾ പ്രത്യക്ഷപ്പെട്ടത്. പിന്നീട് വളരെക്കാലം ഭൂമി മുഴുവൻ ഇഴജന്തുക്കളുടെ നിയന്ത്രണത്തിലായിരുന്നുവത്രെ. പത്തു പതിനെട്ടു കോടി കൊല്ലക്കാലം കരയിലും കടലിലും ആകാശത്തുമെല്ലാം അവർ വാണരുളി.

പാമ്പും പല്ലിയും മാത്രമല്ല, പടുകൂററൻമാരായ പലതരം ഇഴജന്തുക്കളും അന്നുണ്ടായിരുന്നു. മഹാഭീമൻമാരായ ദിനോസാറുകളെക്കുറിച്ചും ആകാശത്ത് പറന്നു നടന്നിരുന്ന പടുകൂററൻ ടീറോഡാക്ടൈലുകളെക്കുറിച്ചും നിങ്ങൾ കേട്ടിരിക്കും. അവയെല്ലാം ഇക്കാലത്ത് ജീവിച്ചിരുന്ന പ്രമുഖൻമാരാണ്.

ക്രമേണ, ഈ ഭീമൻമാരെല്ലാം അപ്രത്യക്ഷരായി. ഭൂമിയുടെ കാലാവസ്ഥയിലോ പരിതസ്ഥിതിയിലോ വന്ന മാററങ്ങൾ തങ്ങളുടെ നിലനിൽപ്പിന് അപകടകരമായി വന്നപ്പോഴാകാം ഇവയെല്ലാം എന്നന്നേക്കുമായി യാത്ര പറഞ്ഞത്....

പിന്നീട്, ഉരഗങ്ങളിൽനിന്ന് രണ്ടു ജീവി വിഭാഗങ്ങൾ പരിണമിച്ചുണ്ടായി: പക്ഷികളും സസ്തനികളും.

അതുവരെയുണ്ടായ ജീവി വിഭാഗങ്ങളിൽ നിന്നെല്ലാം വ്യത്യാസമുള്ളവയായിരുന്നു സസ്തനികൾ. സസ്തനികൾ എന്നാൽ കുഞ്ഞുങ്ങളെ മുലയൂട്ടിവളർത്തുന്ന ജീവികൾ എന്നർഥം. ആടും പുലിയും എലിയും പൂച്ചയും കുരങ്ങും മനുഷ്യനുമൊക്കെ സസ്തനികളാണ്.

സസ്തനികൾക്ക് പ്രധാനമായി രണ്ടു ലക്ഷണങ്ങളാണുള്ളത്. ഒന്ന്, അവയുടെ ശരീരം രോമാവൃതമാണ്. രണ്ട്, അവ കുഞ്ഞുങ്ങളെ മുലയൂട്ടിയാണ് വളർത്തുന്നത്. ഉദ്ദേശം ഇരുപതു കോടി കൊല്ലങ്ങൾക്കുമുമ്പാണ്, ആദ്യത്തെ സസ്തനികൾ പ്രത്യക്ഷപ്പെട്ടത്.

സസ്തനികളിൽ പല തരക്കാരുണ്ട്. ഇതിൽ ഏററവും പ്രധാനപ്പെട്ട മൂന്നു തരക്കാരെ പരിചയപ്പെടാം. ആദ്യയിനം, മുട്ടയിടുന്ന സസ്തനികളാണ്. ആസ്ത്രേലിയക്കാരനായ പ്ളാററിപ്പസ് ഇത്തരക്കാരനാണ്. ഈ വിദ്വാൻ മുട്ടയിടുന്ന തരക്കാരനാണെങ്കിലും കുഞ്ഞുങ്ങളെ മുലയൂട്ടിയാണ് വളർത്തുന്നത്. ഇനി രണ്ടാമത്തെ തരം സസ്തനികൾക്ക് ഉദാഹരണമാണ് കങ്കാരു. കങ്കാരുവിൻെറ ചിത്രം കണ്ടിട്ടില്ലേ? നമുക്ക് കുപ്പായത്തിനു പോക്കററുള്ളതുപോലെ മൂപ്പർക്ക് വയററിനു മുൻഭാഗത്തായി

ഒരു സ്ഥിരം പോക്കററുണ്ട്. ഈ പോക്കററിൽ കിടന്നാണ് കങ്കാരുക്കുഞ്ഞ് മുലപ്പാൽ കുടിച്ചു വളരുന്നത്. മൂന്നാമത്തെ ഇനം സസ്തനികൾ, പൂർണ വളർച്ചയെത്തിയ കുഞ്ഞുങ്ങളെ പ്രസവിക്കുന്നവരാണ്. നമുക്കറിയാവുന്ന ആടും പശുവും ഒക്കെ ഇക്കൂട്ടത്തിൽപെടുന്നു. ഈ കൂട്ടത്തിൽതന്നെയാണ് മനുഷ്യൻെറയും സ്ഥാനം.

ഒരുതരത്തിൽ, നമ്മുടെ കഥാനായകനായ മനുഷ്യൻെറ കുടുംബ പുരാണം ആരംഭിക്കുന്നത് ഇക്കൂട്ടത്തിൽപെട്ട സസ്തനികളിൽനിന്നാണ്. നമുക്ക് ആ പുരാണമൊന്ന് പരിശോധിക്കാം.

## കുടുംബപുരാണം

നിങ്ങളിൽ എത്ര പേർക്ക്, നിങ്ങളുടെ കുടുംബപുരാണമറിയാം? കുടുംബപുരാണമെന്നുവച്ചാൽ, അച്ഛൻെറയും അമ്മയുടെയുമൊക്കെ കുടുംബങ്ങളുടെ പുരാണം. അമ്മയുടെ വഴിക്കൊന്നു പോയി നോക്കാം. ആദ്യം അമ്മയുടെ പേരെഴുതണം. പിന്നെ അമ്മമ്മയുടെ പേര്. പിന്നെ അമ്മമ്മയുടെ അമ്മയുടെ. അതും കഴിഞ്ഞ് അമ്മമ്മയുടെ അമ്മയുടെ അമ്മയുടെ....അങ്ങനെയങ്ങനെ ഏതു വരെ പോകാൻ കഴിയും?

വളരെക്കുറച്ച് പേർ മൂന്നോ നാലോ പേരുകൾ വരെ എഴുതും....അതിനും മുമ്പുള്ള കഥയോ? അതൊക്കെ എല്ലാവരും മറന്നിരിക്കുന്നു....

നമ്മുടെ കഥാനായകൻെറ കുടുംബ പുരാണം പറയാൻ തുടങ്ങുമ്പോഴും ഇതുതന്നെയാണ് വിഷമം. നമുക്ക് പത്തോ നൂറോ വർഷം മുമ്പുള്ള നമ്മുടെ പൂർവികന്മാരുടെ പേരുകൾപോലും ഓർമയില്ല. പിന്നെ എങ്ങിനെയാണ് അനേകകോടി വർഷങ്ങൾക്കു മുമ്പുണ്ടായിരുന്ന നമ്മുടെ പൂർവികന്മാരുടെ, പൂർവികന്മാരുടെ, പൂർവികന്മാരെക്കുറിച്ചറിയുക?

വലിയ പ്രയാസം തന്നെ. എങ്കിലും ശാസ്ത്രജ്ഞന്മാർ അതിനു ചില വഴികൾ കണ്ടെത്തിയിട്ടുണ്ട്. അവർ ചരിത്ര രേഖകൾ പഠിക്കുന്നു. പുരാതന ജീവികളുടെ അവശിഷ്ടങ്ങൾ പരിശോധിക്കുന്നു. പരിണാമശാസ്ത്രം വിശകലനം ചെയ്യുന്നു. അങ്ങനെ മനുഷ്യൻെറ കുടുംബ പുരാണം പഠിക്കുന്നു.

എഴുതപ്പെട്ട ചരിത്രം ഇല്ലാത്ത കാലത്തെക്കുറിച്ചു പഠിക്കുന്ന പ്രാക്ചരിത്രം, നരവംശശാസ്ത്രം, പുരാതത്വശാസ്ത്രം, ജീവാശ്മ വിജ്ഞാനം, പുരാജീവിവിജ്ഞാനം എന്നിങ്ങനെ അനേകം ശാസ്ത്ര ശാഖകൾ തന്നെ വികസിച്ചു വന്നിട്ടുണ്ട്.

മനുഷ്യർ എഴുത്തുവിദ്യ പഠിച്ചതിനു ശേഷമുള്ള കാലഘട്ടത്തെക്കുറിച്ചറിയാൻ എളുപ്പമാണ്. കാരണം അക്കാലത്തെ ചരിത്ര ഗ്രന്ഥങ്ങളിൽ നിന്നും താളിയോലകളിൽ നിന്നും ശിലാലിഖിതങ്ങളിൽ നിന്നുമെല്ലാം പല വിവരങ്ങളും ശേഖരിക്കാം, പക്ഷേ മനുഷ്യന്റെ എഴുതപ്പെട്ട ചരിത്രത്തിന് ഏറിയാൽ അയ്യായിരമോ ആറായിരമോ വർഷത്തെ പഴക്കമേ ഉള്ളൂ....പക്ഷേ നമുക്കറിയേണ്ടലക്ഷക്കണക്കിനും കോടിക്കണക്കിനും വർഷങ്ങൾക്കു മുമ്പുള്ള കാര്യങ്ങളാണ്. അപ്പോൾ എന്തു ചെയ്യും?

നമുക്കു ചുററുമുള്ള മഹാ പാഠപുസ്തകം വായിക്കുക, ഏതാണാ പാഠപുസ്തകം? പ്രകൃതി എന്ന പാഠപുസ്തകം. കോടിക്കണക്കിന് വർഷങ്ങൾക്കുമുമ്പ് ജീവിച്ചിരുന്ന നമ്മുടെ പൂർവികരുടെ അവശിഷ്ടങ്ങൾ ഈ പാഠപുസ്തകത്തിലുണ്ട്, മണ്ണിനടിയിൽ, കായലിന്റെ ആഴത്തിൽ ...അവയൊക്കെ തിരഞ്ഞു പിടിക്കുക, എന്നിട്ട് സശ്രദ്ധം പഠിക്കുക.

മണ്ണടിഞ്ഞുപോയ മൃഗങ്ങളുടേയും മനുഷ്യരുടേയും ശരീരാവശിഷ്ടങ്ങൾ—പല്ല്, എല്ലിൻ കഷണങ്ങൾ, തലയോടുകൾ—, പുരാതനമായ ആയുധങ്ങൾ ഇവയൊക്കെ പ്രകൃതിയെന്ന മഹാപാഠപുസ്തകത്തിലെ 'അക്ഷര'ങ്ങളാണ്. അവ കൂട്ടിച്ചേർത്തു വായിച്ചാണ് മനുഷ്യന്റെ കുടുംബപുരാണം ശാസ്ത്രജ്ഞൻമാർ അറിയുന്നത്.

ഈ തെളിവുകളുടെ കൂട്ടത്തിൽ വളരെ പ്രാധാന്യമർഹിക്കുന്നവയാണ് ഫോസിലുകൾ. പഴയ കാലത്ത് ജീവിച്ചിരുന്ന ജീവികളുടെ അവശിഷ്ടങ്ങളോ അവയുടെ പകർപ്പുകളോ കാര്യമായ കുഴപ്പംവരാതെ മണ്ണിൽ സംരക്ഷിക്കപ്പെടാറുണ്ട്. ഇത്തരം അവശിഷ്ടങ്ങൾക്കാണ് ''ഫോസിലുകൾ'' എന്നു പറയുന്നത്. മനുഷ്യ കുടുംബ പുരാണത്തിലേക്ക് വെട്ടം വീശുന്ന വിലപ്പെട്ട അനേകം ഫോസിലുകൾശാസ്ത്രജ്ഞൻമാർക്ക് ലോകത്തിന്റെ നാനാഭാഗങ്ങളിൽ നിന്നായി ലഭിച്ചിട്ടുണ്ട്.

ഇപ്രകാരം അനേകമനേകം തെളിവുകൾ ശേഖരിച്ച് ശാസ്ത്രജ്ഞൻമാർ പറയുന്ന ആ കഥയുടെ ചുരുൾ നമുക്കുമൊന്ന് നിവർത്തിനോക്കാം....

## തറവാട്ടിലേക്ക് ചെല്ലുമ്പോൾ

നിങ്ങളാരെങ്കിലും പഴയ ആധാരങ്ങൾ കണ്ടിട്ടുണ്ടോ? ആധാരങ്ങൾ എന്നു വച്ചാൽ, സ്ഥലവും പുരയിടവും മററും കൈമാററം ചെയ്യുമ്പോൾ വാങ്ങുന്ന ആളും വിൽക്കുന്ന ആളും ചേർന്ന് ഉണ്ടാക്കുന്ന കരാറാണ്.

എപ്പോഴെങ്കിലും ഒരു പഴയ ആധാരം എടുത്തു നോക്കൂ. അപ്പോൾ അതിൽ ഇത്തരത്തിൽ ചില വരികൾ കാണും.

"കിഴക്കേടത്ത് വടക്കേ വീട്ടിൽ തെയ്യുണ്ണി മകൻ രാവുണ്ണി മുപ്ളിയത്തു വീട്ടിൽ ഗോപാലൻ മകൻ ഗോവിന്ദന് എഴുതിക്കൊടുക്കുന്ന തീറാധാരം...."

സ്ഥലം വാങ്ങുന്ന ആളിൻെറയും വിൽക്കുന്ന ആളിൻേറയും തറവാട്ട് പേരുകൾ ആണ് ഇതിൽ കാണുന്ന 'കിഴക്കേടത്ത് വടക്കേവീടും' 'മുപ്ളിയത്തുവീടു'മൊക്കെ. ഇതുപോലെ, നമ്മുടെ കഥാനായകൻെറ ഏററവും പുരാതനമായ ചരിത്രവും തറവാട്ടുപേരുമൊക്കെ ഒന്നെഴുതണം എന്നിരിക്കട്ടെ. എങ്ങനെയാണതെഴുതുക? എഴുതിവരുമ്പോൾ ഏറെക്കുറെ ഇതുപോലിരിക്കും.

ആദിപുരാതന പ്രപഞ്ച തറവാട്ടിലെ സൗരയൂഥ കുടുംബത്തിലെ ഭൂമി എന്ന വീട്ടിലെ...." ഇത്രയുമായാൽ താമസ സ്ഥലത്തിൻെറ കാര്യമായി. ഇനി അപ്പനപ്പൂപ്പൻമാരുടെ കാര്യത്തിലേക്ക് കടക്കാം.

നമുക്കറിയാവുന്നിടത്തോളം, മനുഷ്യൻെറ ഏററവും പ്രായം ചെന്ന വല്യപ്പൂപ്പൻ, ബാക്ററീരിയം എന്ന ഇത്തിരിപ്പിറുങ്ങൻ.

ബാക്ററീരിയത്തിൽനിന്നും മററും കോടിക്കോടിക്കണക്കിന് വർഷങ്ങൾകൊണ്ട് പരിണമിച്ചുണ്ടായ സസ്തനികൾ

സസ്തനികളിൽത്തന്നെ കുഞ്ഞുങ്ങളെ പൂർണ ഗർഭമെത്തി പ്രസവിക്കുന്ന കൂട്ടർ. ഇത്തരക്കാർക്ക് "മറുപിള്ള സസ്തനികൾ" എന്ന് പേരുണ്ട്. മറുപിള്ളയുള്ള സസ്തനികൾ പതിനാറു തരമുണ്ട്. ആ പതിനാറിൽ ഒരിനമാണ് "പ്രൈമേററുകൾ."

ഉദ്ദേശം ഏഴുകോടി കൊല്ലങ്ങൾക്കുമുമ്പാണ് ഈ വിഭാഗത്തിൽ പെട്ട ജീവികൾ ആദ്യമായി ഭൂമുഖത്ത് പ്രത്യക്ഷപ്പെട്ടത്. "പ്രൈമേററ്" എന്ന വാക്കിന്, "മനുഷ്യരോട് ഏററവും അടുപ്പമുള്ള" എന്നാണർഥം.

പ്രൈമേററ് എന്ന സസ്തനിത്തറവാട്ടിലെ പല തായ്‌വഴികളിൽ ഉൾപ്പെട്ടവരാണ് കുരങ്ങുകളും ആൾക്കുരങ്ങുകളും മനുഷ്യരും. അതായത് നമ്മുടെ കഥാനായകനും നമ്മളും കുരങ്ങുകളും ആൾക്കുരങ്ങുകളും ഒരേ പുരാതന തറവാട്ടുകാരാണ് എന്നർഥം. അതുകൊണ്ടുതന്നെ, ഈ പുരാതന തറവാട്ടിലെ ഇന്ന് അവശേഷിക്കുന്ന മററംഗങ്ങളെക്കുറിച്ച് പഠിച്ചാൽ, നമ്മുടെ പുരാതന കാലത്തെക്കുറിച്ച് ഏറെ വിവരങ്ങൾ ലഭിക്കും.

പ്രൈമേററുകൾ പൊതുവെ മരത്തിനുമുകളിൽ താമസിച്ചിരുന്നവരാണ്. വൃക്ഷങ്ങളിൽ താമസിക്കുന്നതിനും മരങ്ങളിൽ നിന്ന് മരങ്ങളിലേക്ക് ചാടി സഞ്ചരിക്കുന്നതിനും പററിയ ശരീരഘടനയും കൈകാലുകളുമാണ് അവയ്ക്കുണ്ടായിരുന്നത്. പരന്ന നഖങ്ങളും മററു മൃഗങ്ങളെ അപേക്ഷിച്ച് കാഴ്ചശക്തി കൂടിയ കണ്ണുകളും വികാസം പ്രാപിച്ച തലച്ചോറും അവയ്ക്കുണ്ടായിരുന്നു. ചുരുക്കത്തിൽ അന്നത്തെ ജന്തുലോകത്തിലെ ഉന്നതൻമാരുടെ തറവാടായിരുന്നു പ്രൈമേററ് തറവാട്.

പ്രൈമേററുകൾ എന്ന ഈ നരവാനരത്തറവാട്ടിൽ പെട്ടവരെ ശാസ്ത്രജ്ഞൻമാർ വീണ്ടും രണ്ടും വിഭാഗങ്ങളായി തരംതിരിച്ചിരിക്കുന്നു ആദ്യവിഭാഗത്തിന് ആദിമ വാനരൻമാർ അഥവാ "പ്രോമീസിയനുകൾ" എന്നാണുപേർ. മനുഷ്യസദൃശൻമാർ അഥവാ "അന്ത്രോപോയ്ഡിയ" എന്നാണ് രണ്ടാമത്തെ വിഭാഗത്തിന് പേർ.

"ഈ മനുഷ്യസദൃശൻമാർ" (ആന്ത്രോപോയ്ഡിയ) വീണ്ടും മൂന്ന് മഹാ കുടുംബങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഈ കുടുംബങ്ങളുടെ പേരുകൾ കേട്ടോളൂ; "സീബോയ്ഡിയ". "സെർക്കോ പിത്തെക്കോയ്ഡിയ", "ഹോമിനോയ്ഡിയ". തെക്കേ അമേരിക്കയിലേയും മധ്യ അമേരിക്കയിലേയും കുരങ്ങൻമാർ ഒന്നാമത്തെ മഹാകുടുംബത്തിലും ആഫ്രിക്കയിലേയും ഏഷ്യയിലേയും കുരങ്ങൻമാർ രണ്ടാം മഹാ കുടുംബത്തിലും പെടുന്നു. മൂന്നാമത്തെ മഹാകുടുംബമായ "ഹോമിനോയ്ഡിയ" യിലെ അംഗങ്ങളാണ് ആൾക്കുരങ്ങുകളും മനുഷ്യരും.

നമ്മുടെ കഥാനായകൻെറ തറവാട്ടു പുരാണം തീരാറായി എന്നായിരിക്കും നിങ്ങൾ കരുതുന്നത്. ഇല്ല. ഇനിയും കിടക്കുന്നു പലതും പറയാൻ!

''ഹോമിനോയ്ഡിയ'' എന്ന മഹാ കുടുംബത്തെ, വീണ്ടും മൂന്നു കുടുംബങ്ങളായി തരം തിരിച്ചിട്ടുണ്ട്. ''ഹൈലോ ബാററിഡെ'' ''പോങ്ങ്ഗിഡെ'' ''ഹോമിനിഡെ'' എന്നിവയാണ് ഈ കുടുംബങ്ങൾ. ഇതിൽ പോങ്ങ്ഗിഡെ കുടുംബത്തിലെ അംഗങ്ങളാണ് ഓറാങ് ഊട്ടാങ്ങ്, ചിമ്പാൻസി, ഗോറില്ല എന്നിവ.

ഹോമിനിഡെ കുടുംബത്തിലെ ''ഹോമോ'' എന്ന ഉപകുടുംബത്തിലെ അംഗമാണ് മനുഷ്യൻ അഥവാ ഹോമോസാപ്പിയൻ. ഇന്ന് ഭൂമുഖത്തു ജീവിക്കുന്ന എല്ലാ മനുഷ്യരും ഈ ഉപകുടുംബാംഗങ്ങളാണ്. ഹോമിനിഡെ എന്ന മനുഷ്യകുടുംബമുണ്ടായിട്ട് ഒന്നരക്കോടി കൊല്ലത്തിലധികമായിട്ടില്ല. അതിൽ നിന്ന് 'ഹോമോ' എന്ന ഉപകുടുംബം രൂപപ്പെട്ടുവന്നത് 25 ലക്ഷം വർഷം മുമ്പാണ്.

''ഹോമോ'' ഉപകുടുംബത്തിലെഅംഗമായി ആധുനിക മനുഷ്യൻ എന്ന നമ്മുടെ കഥാനായകൻ തിരശ്ശീല നീക്കി രംഗത്തു വന്നിട്ട് ഏതാണ്ട് മൂന്നു ലക്ഷം വർഷമേ ആയിട്ടുള്ളൂ.

നമ്മുടെ പഴയ തറവാടുകളുടേയും ചാർച്ചക്കാരുടേയും പേരുകൾ കേട്ട് നിങ്ങൾ അമ്പരന്നുപോയോ? മനുഷ്യനിലേക്കുള്ള സുദീർഘമായ യാത്രയുടെ ഒരു ചെറിയ ചിത്രം മാത്രമാണിത്. കഥകളും ഉപകഥകളുമായി ഇനിയും ഏറെയുണ്ട് പറയാൻ. പക്ഷേ അതിനിവിടെ മുതിരുന്നില്ല.

മനുഷ്യൻെറ സുദീർഘമായ തറവാടുപുരാണത്തിൽ നിന്ന് നാം മനസ്സിലാക്കേണ്ടുന്ന ഏററവും പ്രധാനപ്പെട്ട കാര്യങ്ങൾ മാത്രം ഒരിക്കൽകൂടി ആവർത്തിക്കാം.

ഉദ്ദേശം 460 കോടി വർഷത്തെ പഴക്കമുള്ള നമ്മുടെ ഭൂമിയിൽ ആവിർഭവിച്ചിട്ട് വളരെ തുച്ഛമായൊരു കാലമേ—കേവലം മൂന്നു ലക്ഷം വർഷം മാത്രം, ആയിട്ടുള്ളൂ. ഭൂമി ഉണ്ടായിട്ട് 1 ദിവസമേ (24 മണിക്കൂർ) ആയിട്ടുള്ളൂ എന്നു സങ്കൽപിക്കുകയാണെങ്കിൽ, അതിൽ മനുഷ്യൻ ഉണ്ടായത് അവസാനത്തെ സെക്കൻെറിലാണ്.

ജീവന്റെ ആദിമ രൂപമായ ഏകകോശ ജീവിയിൽ നിന്ന് അനേക കോടി വർഷങ്ങളിലെ പരിണാമഫലമായാണ് മനുഷ്യരുണ്ടായത്.

മനുഷ്യരും കുരങ്ങുകളും ആൾക്കുരങ്ങുകളും ഒരേ പുരാതന തറവാട്ടിൽ നിന്ന് വേർപിരിഞ്ഞുപോയവരാണ്.

ആൾക്കുരങ്ങുകളും മനുഷ്യരും ഒരേ മഹാകുടുംബത്തിലെ രണ്ടു കൈവഴികളിലൂടെ വികസിച്ചു വന്നവരാണ്. മറെറാരു വിധത്തിൽ പറഞ്ഞാൽ, ഗോറില്ലകളോ ചിമ്പാൻസികളോ മററ് ആൾക്കുരങ്ങുകളോ പരിണമിച്ചാണ് മനുഷ്യൻ ഉണ്ടായത് എന്നു പറയുന്നത് ശരിയല്ല അതേ സമയം, മനുഷ്യരും ആൾക്കുരങ്ങുകളും ഒരേ മഹാകുടുംബത്തിലെ അംഗങ്ങളായിരുന്നുതാനും.

ഉള്ളത് പറയാതിരിക്കുകയും വേണ്ട. ഇല്ലാത്തത് പറയുകയും വേണ്ടാ! എന്താ?

## എഴുന്നേററു നിന്നപ്പോൾ

നമ്മുടെ "ഇത്തിരിപ്പിറുങ്ങൻ വല്യപ്പൂപ്പ"ന്റെ കാലംതൊട്ട് ഇന്നത്തെ മനുഷ്യൻവരെ നീണ്ടുകിടക്കുന്ന കുടുംബ പുരാണം നിങ്ങൾ കേട്ടുകഴിഞ്ഞു. കുരങ്ങൻമാരും ആൾക്കുരങ്ങൻമാരും നമ്മുടെ നേരെ മുത്തച്ഛൻമാരല്ലെങ്കിലും "വകയിൽ വല്യച്ഛൻ"മാരായിരുന്നു എന്ന കാര്യവും നമ്മൾ കണ്ടുകഴിഞ്ഞു.

പക്ഷേ ബാക്ടീരിയക്കൊച്ചു വല്യപ്പൂപ്പൻ മുതൽ, ആൾക്കുരങ്ങു വല്യച്ഛൻ വരെയുള്ള അനേകതരം ജീവികളിൽ നിന്ന്, തികച്ചും വ്യത്യസ്തനാണല്ലോ നമ്മുടെ കഥാനായകൻ, മനുഷ്യൻ.

ഭൂമുഖത്ത് കാണുന്ന മറെറല്ലാ ജീവികളെയും വെല്ലുന്ന അറിവും കഴിവും ബുദ്ധിശക്തിയും അവനുണ്ട്. അവനൊരു മഹാദ്ഭുതമാണ്.

എങ്ങനെയാണ്, കുരങ്ങുകളുടെയും ആൾക്കുരങ്ങുകളുടെയും തറവാട്ടിൽനിന്ന് മനുഷ്യനെന്ന ഈ മഹാദ്ഭുതം രൂപംകൊണ്ടത്?

എങ്ങനെയാണ് മനുഷ്യൻ മനുഷ്യനായി മാറിയത്?

ഈ ചോദ്യങ്ങൾക്കുള്ള ഉത്തരം തേടി നമുക്കു പോകേണ്ടത് അനേകലക്ഷം വർഷങ്ങൾക്കു മുമ്പുള്ള ഒരു കൊടും കാട്ടിലേക്കാണ്.

കൊടും കാട്. കാട്ടിൽ നമുക്ക് കണ്ടു പരിചയമില്ലാത്ത പടുകൂററൻ വൃക്ഷങ്ങൾ. കൂററൻ പുഷ്പങ്ങൾ വിടർന്നു നിൽക്കുന്ന സസ്യജാലങ്ങൾ. അതാ, അവയ്ക്കിടയിൽ പലതരം വന്യജീവികൾ. അവയിൽ പലതും ഇന്ന് ലോകത്ത് ഒരിടത്തും കാണാൻ കഴിയാത്ത പടുകൂററൻ ജീവികളാണ്.

അതാ ആ കൂററൻ വൃക്ഷങ്ങളുടെ ശാഖകളിൽ ചിലരെ കാണുന്നില്ലേ?

ആരാണവർ? കാഴ്ചയിൽ ഏറക്കുറെ കുരങ്ങൻമാരെപ്പോലിരിക്കുന്നു. അവർ നേരത്തെ നമ്മൾ കണ്ട ''പ്രൈമേററ്'' തറവാട്ടിലെയും ''ഹോമിനോയ്ഡിയാ'' മഹാകുടുംബത്തിലെയുമൊക്കെ അംഗങ്ങളാണ്.

ഹോമിനോയ്ഡിയാ മഹാകുടുംബത്തിലെ (മനുഷ്യന്റെയും ആൾക്കുരങ്ങുകളുടേയും പൂർവികൻമാർ ഉൾപ്പെട്ട മഹാകുടുംബം) പൂർവികൻമാർ, കൂട്ടംചേർന്ന് മരങ്ങളിൽ താമസിച്ചു പോന്നു. വൃക്ഷങ്ങളിൽ നിന്നു ലഭിക്കുന്ന കായ്കളും പഴങ്ങളുമായിരുന്നു അവരുടെ മുഖ്യാഹാരം. അതുകൊണ്ട് മരങ്ങൾ വിട്ട് താഴേക്കിറങ്ങേണ്ട ആവശ്യം അവർക്കുണ്ടായിരുന്നില്ല. മാത്രമല്ല, താഴെ വനത്തിലുണ്ടായിരുന്ന വന്യ–ജീവികൾ വ്യാഘ്രങ്ങളും മററും—നമ്മുടെ പൂർവികൻമാരെ കലശലായി ഭീഷണിപ്പെടുത്തുകയും ചെയ്തിരുന്നു.

അവരുടെ ശരീര പ്രകൃതിയും സവിശേഷതകളുമൊക്കെ മരച്ചില്ലകളിലെ ജീവിതത്തിന് തികച്ചും അനുയോജ്യമായിരുന്നു. മരക്കൊമ്പുകളിൽ മുറുക്കിപ്പിടിക്കാനും കൊമ്പുകളിലേക്ക് ചാടി സഞ്ചരിക്കുവാനുമൊക്കെ സഹായകമായ കൈകകാലുകളും ചാട്ടത്തിൽ ശരീരം ബാലൻസു ചെയ്യാൻ പററിയ വാലുമൊക്കെ അവരുടെ ജീവിതസാഹചര്യത്തിന് തികച്ചും ഇണങ്ങുന്നവയായിരുന്നു.

പക്ഷേ, കാലം മുന്നോട്ടുപോയതോടെ പ്രകൃതിയിൽ അനേകം മാററങ്ങൾ സംഭവിച്ചു. കാലാവസ്ഥയിലും ഭൂപ്രകൃതിയിയിലുമെല്ലാം ഈ മാററങ്ങൾ പ്രതിഫലിച്ചു.

ഇപ്പറഞ്ഞ മാററങ്ങളിൽ അധികവും സംഭവിച്ചത് ആഫ്രിക്കാ വൻകരയിലായിരുന്നുവത്രെ. ഇന്ന് സഹാറാ മരുഭൂമി പരന്നു കിടക്കുന്ന പ്രദേശമാകെത്തന്നെ അന്ന് നിബിഡവനങ്ങളും ഇളകിയൊഴുകുന്ന പുഴകളും ആയിരുന്നുവെന്നാണ് ശാസ്ത്രജ്ഞൻമാർ കരുതുന്നത്.

അറുപതോ എഴുപതോ ലക്ഷം വർഷങ്ങൾക്കു മുൻപ് നടന്ന ഈ മാററങ്ങളുടെ ശരിയായ രൂപം നമുക്കറിവില്ല. പലതും ഊഹിക്കേണ്ടിയിരിക്കുന്നു.

ഏതായാലും അന്ന് കാലാവസ്ഥയിലും ഭൂപ്രകൃതിയിലും ഉണ്ടായ വമ്പിച്ച മാററങ്ങളുടെ ഫലമായി കാടുകൾ പലതും നശിച്ചു. നിബിഡവനങ്ങളുടെ സ്ഥാനത്ത് മരുഭൂമികൾ പ്രത്യക്ഷപ്പെട്ടു. പലേടത്തും പുൽപ്രദേശങ്ങൾ പ്രത്യക്ഷപ്പെട്ടു. കാടുകൾ നശിച്ചു തുടങ്ങിയതോടെ കാട്ടിൽ കഴിയുന്ന ജന്തുക്കൾ പലതും ചത്തൊടുങ്ങി. അതേസമയം പുൽപ്രദേശങ്ങളിൽ ജീവികളുടെ എണ്ണം പെരുകി.

കാടുകളുടെ എണ്ണം ചുരുങ്ങി വന്നതോടെ, മരച്ചില്ലകളിൽ കഴിഞ്ഞു കൂടിയിരുന്ന മനുഷ്യ പൂർവികരുടെ ജീവിതം ദുഷ്ക്കരമായിത്തീർന്നു. അവരിൽ പലരും വേണ്ടത്ര ആഹാരം ലഭിക്കാതെ ചത്തൊടുങ്ങിയിരിക്കണം. ശേഷിക്കുന്ന വൃക്ഷങ്ങളിൽ നിന്ന് ആഹാരം സമ്പാദിക്കുന്നതിനായി അവശേഷിക്കുന്നവർ തമ്മിൽ കടുത്ത മൽസരമായി.

ഈ ഘട്ടത്തിലായിരിക്കണം, മനുഷ്യൻെറ പൂർവ കുടുംബത്തിൽപ്പെട്ട ജീവികൾ (ഹോമിനിഡുകൾ), കാടുകളും മരച്ചില്ലകളും ഉപേക്ഷിച്ച് പുൽമേടുകളിൽ ജീവിതമാരംഭിച്ചത്.

ഇങ്ങനെ നമ്മുടെ പൂർവികരിൽ ഒരു കൂട്ടർ മരച്ചില്ലകളിലെ താമസം അവസാനിപ്പിച്ച് നിലത്തിറങ്ങാൻ തീരുമാനിച്ചത് സുപ്രധാനമായ ഒരു സംഭവമായിരുന്നു.

എന്താണീ സംഭവത്തിന് ഇത്രയേറെ പ്രാധാന്യം?

മരമുകളിലെ ജീവിതം പോലെയല്ല നിലത്തിറങ്ങിയുള്ള ജീവിതം. ആഹാരം തേടുന്ന രീതിയിലും നടത്തത്തിലും ഒക്കെ വ്യത്യാസമുണ്ട്. നിലത്തിറങ്ങി ജീവിക്കാനാരംഭിച്ച നമ്മുടെ പൂർവികൻമാരുടെ ശരീരപ്രകൃതിയിൽ, ക്രമേണ ഈ വ്യത്യാസത്തിന് അനുസൃതമായ ചില മാററങ്ങൾ സംഭവിക്കാനാരംഭിച്ചു.

എന്തൊക്കെയായിരുന്നു ആ മാററങ്ങഠ?

കൈകളുടെ ഉപയോഗത്തിലും ഘടനയിലുമാണ് ഏററവും വലിയ മാററങ്ങഠ സംഭവിച്ചത്. നേരത്തെ, മരമോളിൽ ജീവിച്ചിരുന്ന കാലത്ത്, നമ്മുടെ പൂർവികൻ കൈ ഉപയോഗിച്ചിരുന്നത് പ്രധാനമായും മരക്കൊമ്പുകളിൽ അള്ളിപ്പിടിക്കുന്നതിനും ചില്ലകളിൽ നിന്ന് ചില്ലകളിലേക്ക് ചാടി സഞ്ചരിക്കുന്നതിനും ആയിരുന്നു.

പക്ഷേ, നിലത്തിറങ്ങി ജീവിക്കാൻ ആരംഭിച്ചതോടെ, മരക്കൊമ്പുകളിൽ അള്ളിപ്പിടിക്കേണ്ട ആവശ്യമില്ലാതായി. മരക്കൊമ്പുകളിൽ തൂങ്ങിച്ചാടേണ്ടുന്ന ആവശ്യവും ഇല്ലാതായി.

അതായത് മരക്കൊമ്പുകളിൽ ജീവിച്ചിരുന്ന കാലത്തെ പല ആവശ്യങ്ങളും നിലത്തിറങ്ങിയതോടെ ഇല്ലാതായി. അതോടൊപ്പം അത്തരം ആവശ്യങ്ങഠക്ക് കൈ ഉപയോഗിക്കേണ്ട എന്നുമായി.

നേരത്തേ ഉണ്ടായിരുന്ന ആവശ്യങ്ങളിൽനിന്ന് ''സ്വതന്ത്ര''മായ കൈ ഉപയോഗിച്ച്, നമ്മുടെ പൂർവികർ പുതിയ കാര്യങ്ങഠ ചെയ്യാനാരംഭിച്ചു. നിലത്തിറങ്ങി നടന്നുകൊണ്ട് ജീവിക്കാൻ ആവശ്യമായ പുതിയ കാര്യങ്ങഠ.

നിലത്ത് സഞ്ചരിച്ച് ആഹാരം സമ്പാദിക്കുമ്പോഠ ആക്രമിക്കാൻ വരുന്ന ശത്രുക്കളെ നേരിടേണ്ടി വരും. കൈയ്യിൽ കല്ലെടുത്ത് ശത്രുക്കളെ എറിയാം. അല്ലെങ്കിൽ കമ്പെടുത്ത് ചുഴററി ശത്രുക്കളെ അകററാം. അതുപോലെ അൽപ്പം കൂർത്ത ഒരു കല്ലെടുത്ത്, മണ്ണിളക്കി, ചെടികളുടെ മൂടു തുരന്ന് കിഴങ്ങെടുക്കാം. പുൽപ്പൊന്തകളിൽ ജീവിക്കുന്ന ചെറിയതരം ജീവികളെ കല്ലുകൊണ്ടോ കമ്പുകൊമ്പോ എറിഞ്ഞു വീഴ്ത്താം.

കൈകളുടെ ഈ പുതിയ ഉപയോഗം, മനുഷ്യപൂർവികരിൽനിന്ന് മനുഷ്യനിലേക്കുള്ള പരിവർത്തനത്തിലെ വളരെ പ്രധാനപ്പെട്ട ഒരു ചവിട്ടുപടിയായിരുന്നു.

കൈകളുടെ ഉപയോഗത്തിലും ഘടനയിലും വന്ന മാററത്തോടൊപ്പം സംഭവിച്ച മറെറാരു വലിയ മാററമുണ്ട്. അതാണ് മനുഷ്യൻെറ 'നിൽപ്പിലും നടപ്പിലും' വന്ന മാററം.

മനുഷ്യനൊഴിച്ചുള്ള മററു മൃഗങ്ങളുടെ സഞ്ചാരരീതിയെക്കുറിച്ച് ഒന്നോർത്തുനോക്കൂ. പാമ്പും മററ് ഉരഗങ്ങളും നില

ത്ത് ഇഴഞ്ഞ് സഞ്ചരിക്കുന്നു. മത്സ്യങ്ങൾ നീന്തുന്നു. പക്ഷികൾ പറക്കുന്നു. പുലിയും പശുവും ആടും പട്ടിയും നാലു കാലിൽ സഞ്ചരിക്കുന്നു. കുരങ്ങുകൾ നാലുകാലും ഉപയോഗിച്ച് നടക്കുകയും മരക്കൊമ്പുകളിൽ ചാടിച്ചാടി സഞ്ചരിക്കുകയും ചെയ്യുന്നു. ആൾക്കുരങ്ങുകൾ നാലുകാലുമുപയോഗിച്ച് സഞ്ചരിക്കുന്നു.

നമ്മുടെ കഥാനായകനായ മനുഷ്യനോ? മനുഷ്യൻ സ്ഥിരമായി രണ്ടു കാലിൽ നിൽക്കുന്നു. നടക്കുന്നു. അത് നമ്മുടെ കഥാനായകൻെറ മാത്രം പ്രത്യേകതയാണ്. ഭൂമുഖത്ത്, കൈകളിൽനിന്ന് തികച്ചും വ്യത്യാസപ്പെട്ട കാലുകളുള്ള, രണ്ടു കാലിൽ നടക്കാൻ കഴിവുള്ള ഒരൊററ ജീവിയേയുള്ളു. മനുഷ്യൻ.

സർക്കസ്സിലെ ചിമ്പാൻസിയുടെ നടത്തം കണ്ടിട്ടുള്ള കൂട്ടുകാർ ചോദിച്ചേക്കും. "ചിമ്പാൻസിയും രണ്ടു കാലിൽ നടക്കുമല്ലോ" എന്ന്. ശരി തന്നെ. പക്ഷേ ചിമ്പാൻസിക്കും മററ് ആൾക്കുരങ്ങുകൾക്കും അല്പനേരം മാത്രമേ രണ്ടുകാലിൽ നടക്കാനാവൂ. സർക്കസ്സിലെ ചാട്ടവാറുകാരനെ ഭയന്ന്, അല്പ നേരമൊക്കെ അവ പാടുപെട്ട് രണ്ടു കാലിൽ നടന്നേക്കും. പക്ഷേ സ്വതവേ നാലുകാലും നിലത്തൂന്നിയേ അവയ്ക്കു നടക്കാനാവൂ. സ്ഥിരമായി രണ്ടു കാലിൽ നടക്കാൻ പററിയതല്ല, അവരുടെ ശരീരഘടന.

സ്ഥിരമായി രണ്ടു കാലിൽ നടക്കുന്ന നമുക്ക് "ഇതിലെന്താ ഇത്ര വലിയ അദ്ഭുതം" എന്നു തോന്നും. പക്ഷേ, സത്യത്തിൽ അതൊരു വലിയ അദ്ഭുതം തന്നെയാണ്.

മററു ജീവികളുടേതിൽ നിന്നെല്ലാം വ്യത്യസ്തമായ ഒരു ശരീരഘടന ഇതുമൂലം മനുഷ്യനുണ്ടായി. മറെറല്ലാ ജീവികളും സഞ്ചരിക്കുമ്പോൾ അവരുടെ ശരീരം, "ഭൂമിക്ക് വിലങ്ങനെ" യായിരിക്കും എന്ന കാര്യം ശ്രദ്ധിച്ചിട്ടുണ്ടോ?

നമ്മൾ നടക്കുമ്പോഴോ? നമ്മുടെ ശരീരം "ഭൂമിക്കു കുത്തനെ"യാണ്. 'വിലങ്ങൻ' അവസ്ഥയിൽനിന്ന് 'കുത്തൻ' അവസ്ഥയിലേക്കുള്ള ഈ മാററം മനുഷ്യനെ മനുഷ്യനാക്കി മാററിയ ഒന്നാമത്തെ പ്രധാനപ്പെട്ട പരിവർത്തനമാണ്.

കുത്തനെ നിൽക്കാനും നടക്കാനും കഴിയണമെങ്കിൽ, ശരീരത്തിൻെറ മുഴുവൻ ഭാരവും പേറാൻ കെല്പുള്ള കാലുകൾ

വേണം. കാലടികളുടെ ഘടനയിൽ മാററം വരണം. നട്ടെല്ല് നിവർന്നിരിക്കണം. നട്ടെല്ലും തലയോടും തമ്മിൽ ഘടിപ്പിക്കുന്ന രീതിയിൽ മാററമുണ്ടാവണം. ഇടുപ്പെല്ലിൻെറ ഘടന മാറണം. നിരവധി വർഷങ്ങളിലൂടെ വന്നുചേർന്ന ഈ മാററങ്ങൾ എല്ലാം ചേർന്നാണ് 'നാൽക്കാലി'യെ 'ഇരുക്കാലി'യാക്കിയത്.

മനുഷ്യ ജനുസ്സിലേക്ക് കടന്നു കഴിഞ്ഞതും എന്നാൽ പൂർണമായും ഇന്നത്തെ മനുഷ്യൻ ആയിക്കഴിഞ്ഞിട്ടില്ലാത്തതുമായനമ്മുടെ മുത്തശ്ശൻമാരെ ശാസ്ത്രജ്ഞൻമാർ *ഹോമോ ഇറക്ററസ്*—നിവർന്നു നിൽക്കുന്ന ജീവികൾ—എന്നാണ് വിളിക്കുന്നത്.

ഏതാണ്ട് അഞ്ച് ലക്ഷം വർഷങ്ങൾക്കു മുൻപ് ദക്ഷിണ ആഫ്രിക്കയിൽ ജീവിച്ചിരുന്നതായി കരുതപ്പെടുന്ന ആഫ്രിക്കയിലെ തെക്കൻ വാനരൻമാർ (*അസ്ത്രലോപിഥേക്കസ് ആഫ്രിക്കാനസ്*), ഏതാണ്ട് അത്രയും മുമ്പു തന്നെ ചൈനയിൽ ജീവിച്ചിരുന്ന പെക്കിങ്ങ് മനുഷ്യർ (*സൈനാന്ത്രോപ്പസ് പെക്കിനൻസിസ്*) ഇന്തോനേഷ്യയിൽ ജീവിച്ചിരുന്ന ജാവാ മനുഷ്യർ (*പിഥെക്കന്ത് റോപ്പസ് ഇറക്ററസ്*—നിവർന്നു നടക്കുന്ന മനുഷ്യക്കുരങ്ങൻ) എന്നിവരെല്ലാം ഇപ്പറഞ്ഞ "ഹോമോ ഇറക്ററസ്" എന്ന വിഭാഗത്തിൽ പെടുന്നു എന്നാണ് മിക്ക ശാസ്ത്രജ്ഞൻമാരുടേയും അഭിപ്രായം.

അപ്പോൾ, മരച്ചില്ലകളിൽ കഴിഞ്ഞുകൂടിയിരുന്ന മനുഷ്യ പൂർവികൻ നിലത്തിറങ്ങി ജീവിക്കാൻ തുടങ്ങിയതിനുശേഷമുണ്ടായ അദ്ഭുതകരമായ രണ്ട് നേട്ടങ്ങൾ എന്തൊക്കെയായിരുന്നു?

ഒന്ന്, അവൻ മറെറല്ലാ ജീവികളിൽനിന്നും വ്യത്യസ്തമായ രീതിയിൽ, സ്ഥിരമായി നിവർന്നു നിൽക്കാനും രണ്ടുകാലിൽ സഞ്ചരിക്കാനും ആരംഭിച്ചു.

രണ്ട്, അവൻെറ കൈകൾ, പണ്ടുണ്ടായിരുന്ന പല ജോലികളിൽ നിന്നും (ശരീരത്തിൻെറ ഭാരം താങ്ങുക, സഞ്ചാരത്തിനു സഹായിക്കുക) സ്വതന്ത്രമായി; സ്വതന്ത്രമായ കൈകൾ കൊണ്ട് അവന് അനേകം പുതിയ കാര്യങ്ങൾ ചെയ്യാമെന്നായി.

ഇതോടൊപ്പമുണ്ടായ പ്രധാനപ്പെട്ട മററു ചില മാററങ്ങൾ കൂടി ശ്രദ്ധിക്കേണ്ടതുണ്ട്.

നിലത്തിറങ്ങി ആഹാരം സമ്പാദിക്കാൻ തുടങ്ങിയതോടെ, നമ്മുടെ പൂർവികന്റെ പല്ലുകളുടെ ഘടനയിൽവന്ന മാററമാണ് ഒന്ന്. പല്ലുകൊണ്ട് ചെയ്യാവുന്ന പലജോലികളും കല്ലുകഠം കൊണ്ടും മററ് ആയുധങ്ങഠം കൊണ്ടും ചെയ്യാമെന്നായപ്പോഠം ഗോറില്ലയെപ്പോലുള്ള ആഠംക്കുരങ്ങൻമാർക്ക് മാംസവും മററും കടിച്ചുകീറാൻ ആവശ്യമായിരുന്ന ദംഷ്ട്രകഠം വേണ്ടെന്നായി. പകരം, ആഹാരം നല്ലപോലെ ചവച്ചരക്കാൻ പററുന്നപല്ലുകഠം രൂപപ്പെട്ടു.

നിവർന്നുള്ള നിൽപ്പിന്റെ ഫലമായി, നമ്മുടെ പൂർവികന്റെ "കാഴ്ചപ്പാടി"ൽ ഉണ്ടായ മാററമാണ് പ്രധാനമായ മറെറാന്ന്. നിങ്ങഠം അൽപനേരം ഒന്നു മുട്ടുകുത്തിനിന്ന് ചുററുംനോക്കൂ. അതിനുശേഷം നിവർന്നു നിന്ന് നോക്കു. രണ്ടു "നോട്ട"വും തമ്മിലുള്ള വ്യത്യാസം എത്ര വലുതാണ്, അല്ലേ?

നിവർന്നു നിൽക്കുമ്പോഠം നമുക്ക്കൂടുതൽ അകലത്തേക്ക് കാണാൻ കഴിയുന്നു. വേട്ടയാടുമ്പോഴും ആഹാരം സമ്പാദിക്കുമ്പോഴും ശത്രുക്കളെ നേരിടുമ്പോഴുമൊക്കെ, ഈ 'ദൂരക്കാഴ്ച' നമ്മുടെ പൂർവികന് ഏറെ സഹായകമായിരുന്നു.

ഇനിയുമുണ്ട് ഒരു വലിയ മാററം! നമ്മളെയൊക്കെ വലിയൊരു നാണക്കേടിൽ നിന്ന് രക്ഷിച്ച ഒരു മാററം. ഏതാണീ മാററമെന്നു പറയാമോ?

വാൽ ഇല്ലാതായി!

നിവർന്നു നിൽക്കാനും രണ്ടു കാലിൽ സ്ഥിരമായി നടക്കാനും തുടങ്ങിയതോടെയാണ് വാലിന്റെ ആവശ്യമില്ലാതായതും ആ "നാണക്കേട്" ക്രമേണ അപ്രത്യക്ഷമായതും. (അല്ലാ, നമ്മുടെ കുരങ്ങൻമാർ ഇപ്പോഴും വാലെന്ന നാണക്കേടും പേറി നടക്കുന്നതെന്തിനാണ്? അതിന്റെ കാരണമൊന്ന് ആലോചിച്ചു നോക്കൂ.)

ഈ മാററങ്ങളോടെല്ലാമൊപ്പം മസ്തിഷ്ക്കത്തിന്റെ ഘടനയിലും മാററങ്ങളുണ്ടായി.

അങ്ങിനെ, ഉദ്ദേശം അഞ്ചുലക്ഷം വർഷങ്ങഠംക്കു മുമ്പ് നമ്മുടെ കഥാനായകന്റെ പൂർവികൻ എന്നു വിളിക്കാവുന്ന "നിവർന്നു നിൽക്കാൻ കഴിവുള്ള ആദ്യത്തെ ജീവി" രംഗത്തു വന്നു.

പക്ഷെ നമ്മുടെ കഥാനായകൻ ഇനിയും പ്രത്യക്ഷപ്പെട്ടു കഴിഞ്ഞിട്ടില്ല കേട്ടോ. അതിന് ഇനിയും സുപ്രധാനമായ ചില മാററങ്ങൾകൂടി സംഭവിക്കേണ്ടതുണ്ട്.

## കൈയ്യും കല്ലും

അതാ കേട്ടില്ലേ? ആരോ ചിരിക്കുന്നു....ആരാണത്? ആരെയും കാണുന്നില്ലല്ലോ.

''പരിഭ്രമിക്കേണ്ട. ഞാനാണ്'' നിലത്തുനിന്നൊരു വിചിത്ര ശബ്ദം! ആര്? ഈ കൊച്ചു കരിങ്കൽക്കഷണമോ?

നമുക്കതിനോടുതന്നെ ചോദിക്കാം.

''എടോ കൊച്ചു കരിങ്കൽത്തുണ്ടേ, നീയെന്തിനു ചിരിക്കുന്നു?''

''ഓ, വെറുതെ....നിങ്ങളുടെ നീണ്ട കഥയെക്കുറിച്ചോർത്ത് ചിരിച്ചതാ.''

നമ്മുടെ കഥ! നമ്മുടെ കഥയെക്കുറിച്ചോർത്ത് ഈ നിസ്സാരനായ കരിങ്കൽത്തുണ്ട് ചിരിക്കുകയോ?

''ഛെ! ഞങ്ങളുടെ കഥയിൽ നിനക്കെന്തുകാര്യം!''

''എനിക്കെന്തു കാര്യമെന്നോ? ശരിക്കൊന്നോർത്തുനോക്കൂ.... പണ്ടു പണ്ട് നിങ്ങളുടെ പൂർവികർ നിലത്തിറങ്ങി നടന്നു തുടങ്ങിയ കാലത്ത്....അന്ന് ഞാനില്ലായിരുന്നെങ്കിൽ....''

എന്ത്? ഈ കല്ലിന് ഇത്ര അഹങ്കാരമോ. അതോ അത് പറയുന്ന കഥയിൽ എന്തെങ്കിലും കാര്യമുണ്ടോ?

നമുക്ക് പഴയ കഥയിലേക്ക് വീണ്ടും മടങ്ങിച്ചെന്നു നോക്കാം.

നമ്മുടെ പൂർവികൻമാർ ഇരുകാലുകളും നിലത്തൂന്നി, സ്വതന്ത്രമായ കൈകൾ വീശി നടക്കാനാരംഭിച്ച കാലം.

അതാ, അവിടെ ആ പൊന്തയ്ക്കരികെ ദേഹമാസകലം രോമമുള്ള, താടിയും ജടയുമുള്ള ഒന്നുരണ്ടുപേർ എന്തോ ചെയ്യുന്നുണ്ടല്ലോ. നമുക്കൊന്ന് അടുത്തു ചെന്നു നോക്കാം. അവർ ഏതോ ചെറിയ ജീവിയെ കുത്തിച്ചതക്കുകയാണ്. അവരുടെ കൈയ്യിലെന്തോ ഉണ്ടല്ലോ. അതെന്താണ്? ഒരു കരിങ്കൽക്കഷണം.

അപ്പുറത്ത് ഒരാൾ ഇരുന്ന് ഏതോ ചെടിയുടെ മൂടു തുരക്കുന്നു. അയാളുടെ കൈയ്യിലുമുണ്ട് ഒരു കൽത്തുണ്ട്. വേറൊരാൾ ഒരു മരച്ചില്ലയിലേക്ക് കല്ലുകൊണ്ടെറിയുന്നു. ഏതോ കാട്ടുപഴം വീഴ്ത്താനുള്ള ശ്രമത്തിലാണയാൾ.

എല്ലാവരുടേയും കൈകളിൽ കൽത്തുണ്ടുകൾ! ആ....ഇതു തന്നെയാവും ആ അഹങ്കാരിയായ കൽക്കഷണത്തിൻെറ ചിരിയ്ക്കു കാരണം!

ഇന്ന് കല്ല് നമുക്കൊരു അദ്ഭുത വസ്തുവൊന്നുമല്ല. എന്തെല്ലാം തരത്തിലുള്ള എത്രയെത്ര കല്ലുകൾ ദിവസവും നാം കാണുന്നു!

പക്ഷേ, അഞ്ചു ലക്ഷം വർഷങ്ങൾക്കു മുൻപുണ്ടായിരുന്ന മനുഷ്യ പൂർവികൻമാരുടെ ജീവിതത്തിൽ ആ കൽക്കഷണങ്ങൾ അദ്ഭുതാവഹമായ ഒരു വിപ്ളവം തന്നെ വരുത്തി.

അവരുടെ കൈകൾ നോക്കൂ. അതിലിരിക്കുന്ന കൽത്തുണ്ട് നോക്കൂ.

നമുക്ക് വെറുമൊരു കൈയ്യും വെറുമൊരു കല്ലും. ആ കൈയ്യും ആ കല്ലും ചേർന്നു സൃഷ്ടിച്ചത് ഒരു ഇതിഹാസമാണ്.

അതെക്കുറിച്ചു പറയുംമുമ്പ് നമുക്ക് ആ കല്ലിരിക്കുന്ന കൈ ഒന്നു ശ്രദ്ധിച്ചുനോക്കാം.

രണ്ടുകാലുകളിൽ നിവർന്നു നടന്നുള്ള ജീവിതം ആരംഭിച്ചതോടെ നമ്മുടെ പൂർവികൻെറ കൈകളുടെ ഘടനയിൽ ചില മാററങ്ങളുണ്ടായതായി നേരത്തെ പറഞ്ഞല്ലോ.

എന്തൊക്കെയായിരുന്നു ഈ മാററങ്ങൾ? അതറിയാനുള്ള ഏററവും നല്ല വഴി, നമ്മുടെ 'വകയിൽ വല്യച്ഛൻ'മാരായ ആൾക്കുരങ്ങുകളുടെ കൈകളും (മുൻകാലുകൾ) നമ്മുടെ കൈകളും തമ്മിലൊന്ന് താരതമ്യപ്പെടുത്തി നോക്കുകയാണ്. (മററു ജീവികളുടെ മുൻകാലുകളും നമ്മുടെ കൈകളും തമ്മിലുള്ള വ്യത്യാസം, താരതമ്യപ്പെടുത്താതെ തന്നെ വ്യക്തമാണ്. എങ്കിലും പട്ടിയുടേയും പശുവിൻേറയും പൂച്ചയുടേയുമൊക്കെ മുൻകാലുകളും നമ്മുടെ കൈകളും തമ്മിലുള്ള വ്യത്യാസം ഒന്നു ശ്രദ്ധിച്ചു നോക്കൂ.)

നമ്മുടെ കൈപ്പത്തിയുടെ ഏററവും വലിയ പ്രത്യേകത, തള്ളവിരൽ മററു വിരലുകളുമായി കൂട്ടിപ്പിടിക്കാം എന്നതാണ്.

ആൾക്കുരങ്ങിൻെറ തള്ളവിരൽ തന്നെ ചെറുതാണ്. അവയ്ക്ക് തള്ളവിരൽ മററു വിരലുകളുമായി കൂട്ടിപ്പിടിക്കാനാവില്ല. നമ്മുടെ മററു വിരലുകൾക്കും പ്രത്യേകതയുണ്ട്. ആൾക്കുരങ്ങിൻെറ വിരലുകളെ 'അപേക്ഷിച്ച്', നമ്മുടെ വിരലുകൾ കൂടുതൽ നന്നായി ചലിപ്പിക്കാനാവും.

കൈപ്പത്തിയുടെ ഘടനയിൽ വന്ന ഈ മാററം കൊണ്ട് എന്തായിരുന്നുമെച്ചം? കൈകൊണ്ട് വിവിധ സാധനങ്ങൾ പിടിക്കാനുള്ള കഴിവ് വളരെയധികം കൂടി. ആൾക്കുരങ്ങിന്, അതിൻെറ കൈപ്പത്തി ഉപയോഗിച്ച് ഒരു മരക്കമ്പിൽ പിടിമുറുക്കാനാവും. പക്ഷേ നമ്മെപ്പോലെ ഒരു പേനയോ തീപ്പെട്ടിക്കമ്പോ കല്ലോ കത്തിയോ മുറുക്കിപ്പിടിക്കാൻ അതിനാവില്ല.

അങ്ങിനെ, സാധനങ്ങൾ മുറുകെപ്പിടിക്കാൻ ഉതകുന്ന നമ്മുടെ പൂർവികൻെറ കൈകളിൽ ഇരുന്നാണ് കൽത്തുണ്ടുകൾ അദ്ഭുതങ്ങൾ സൃഷ്ടിച്ചു തുടങ്ങിയത്.

എന്തൊക്കെയായിരുന്നു ആ അദ്ഭുതങ്ങൾ?

ഏററവും പ്രധാനപ്പെട്ടത്, മററു ജീവികളും, ആൾക്കുരങ്ങുകളും കൈകാലുകൾകൊണ്ടും പല്ലുകൾ കൊണ്ടും നിർവഹിച്ചിരുന്ന പല ജോലികളും കയ്യിൽ മുറുകെപ്പിടിച്ച കൽത്തുണ്ടുകൊണ്ടും ചെയ്യാൻ മനുഷ്യന് കഴിഞ്ഞു എന്നതാണ്.

ആദിമ മനുഷ്യൻെറ കൈകളിൽ കല്ലും എല്ലും ഉപകരണങ്ങളായി മാറി. മനുഷ്യൻെറ ആദ്യത്തെ ഉപകരണമാണ് കല്ല്. ഉപകരണം നിർമിച്ചുപയോഗിക്കാൻ കഴിവുള്ള ഒരേ ഒരു ജീവിയാണ് മനുഷ്യൻ.

ആധുനിക മനുഷ്യൻ നിർമിച്ച് ഉപയോഗിക്കുന്ന ആയിരക്കണക്കിന് ഉപകരണങ്ങളെക്കുറിച്ച് നമുക്കറിയാം.

റോക്കററുമുതൽ മൊട്ടുസൂചിവരെ....കംപ്യൂട്ടർ മുതൽ പേനവരെ....നമ്മുടെ ജീവിതം സുഖകരമാക്കാൻ ഉതകുന്ന എത്രയെത്ര ഉപകരണങ്ങൾ.

അവയുടെയെല്ലാം തുടക്കം, അഞ്ചോ പത്തോ ലക്ഷം വർഷങ്ങൾക്കു മുമ്പ് നമ്മുടെ പൂർവികൻെറ കൈയ്യിലിരുന്ന ആ കൽത്തുണ്ടിൽ നിന്നാണ്.

അതെ....ആ കൽത്തുമ്പിൽ നിന്നാണ് മനുഷ്യ സംസ്കാരത്തിൻെറ തുടക്കം എന്നു പറഞ്ഞാൽ ഒരു തെററുമില്ല.

അങ്ങനെ, നിവർന്നുനിൽക്കാനും, ഇരുകാലുകളിൽ നടക്കാനും ടൂളുകരം ഉപയോഗിക്കുവാനും കഴിവുള്ള ഭൂമുഖത്തെ ആദ്യത്തെ ജീവി രംഗത്തുവന്നു.

ടൂളുകരം നിർമിക്കാനും ഉപയോഗിക്കുവാനുമുള്ള കഴിവ് മനുഷ്യനെ മനുഷ്യനാക്കുന്നതിൽ വഹിച്ചിട്ടുള്ള മഹത്തരമായ ഈ പങ്കാണ് മനുഷ്യനെ ''ടൂളുകരം നിർമിക്കുന്ന ജീവി'' എന്ന പേരിടാൻ മഹാനായ ബഞ്ചമിൻ ഫ്രാങ്ക്ളിനെ പ്രേരിപ്പിച്ചത്.

വളരെക്കാലത്തേക്ക്, ചുററുപാടുകളിൽ നിന്ന് പെറുക്കിയെടുത്ത കൽക്കഷണങ്ങളും എല്ലിൻതുണ്ടുകളും മരക്കൊമ്പുകളും മാത്രമായിരുന്നു മനുഷ്യൻെറ ഉപകരണങ്ങരം. ഇങ്ങനെ, ചുററുപാടുകളിൽ നിന്ന് കിട്ടുന്ന വസ്തുക്കരം, മുഖ്യമായും കല്ല്, ഉപകരണമായി ഉപയോഗിച്ചിരുന്ന കാലഘട്ടത്തിന് ശാസ്ത്രജ്ഞൻമാർ ഒരു പേര് നൽകിയിട്ടുണ്ട്. ''പുരാതന ശിലായുഗം''.

പക്ഷെ, ക്രമത്തിൽ, തൻെറ ഉപകരണങ്ങരം പരിഷ്ക്കരിക്കാനും മെച്ചപ്പെടുത്താനും മനുഷ്യർ പഠിച്ചു. കല്ലുകരം കൂട്ടിയിടിച്ച് അവയുടെ അററം കൂർപ്പിക്കുവാനും കല്ലുളിയും കൻമഴുവും നിർമിക്കുവാനും അവൻ പഠിച്ചു. അങ്ങനെ കല്ലുകരം പരിഷ്ക്കരിച്ച് ഉപയോഗിക്കാനുള്ള കഴിവ് കൈവന്നതോടെ നമ്മുടെ കഥാനായകൻ, മററു മൃഗങ്ങളിൽ നിന്ന് തികച്ചും വിഭിന്നനായിക്കഴിഞ്ഞിരുന്നു. മനുഷ്യർ പരിഷ്ക്കരിച്ച ശിലായുധങ്ങരം ഉപയോഗിച്ചു തുടങ്ങിയ ഈ കാലഘട്ടത്തിന് ''നവീന ശിലായുഗം'' എന്ന് പേർ പറയുന്നു.

ഇനി, മനുഷ്യനെ മനുഷ്യനാക്കിത്തീർക്കുന്നതിൽ കൽക്കഷണങ്ങരം എങ്ങനെയാണ് ഇത്ര വലിയ പങ്ക് വഹിച്ചത് എന്നു പരിശോധിച്ചുനോക്കാം.

ടൂളുകരം അഥവാ ഉപകരണങ്ങരം നമ്മുടെ ശരീരാവയവങ്ങളുടെ തുടർച്ചയാണ്.

കൈകൊണ്ട് എത്തിപ്പിടിക്കാൻ വയ്യാത്ത മാമ്പഴം പറിക്കാൻ നാം തോട്ടി ഉപയോഗിക്കുന്നു. അതായത്, തോട്ടി ഉപയോഗി

ച്ച് നാം നമ്മുടെ കൈയ്യിൻെറ പ്രവർത്തനം മുകളിലേക്ക് നീട്ടുന്നു.

പല്ലുകൊണ്ട് കടിച്ചുപൊട്ടിക്കാനാവാത്തത് നാം ഉളികൊണ്ടോ, കത്തികൊണ്ടോ, മഴുകൊണ്ടോ പൊട്ടിക്കുന്നു.

വായിലോ കൈക്കുമ്പിളിലോ കൊള്ളുന്നതിലേറെ സാധനങ്ങൾ ശേഖരിക്കാൻ നാം കുട്ടയോ സഞ്ചിയോ ചാക്കോ ഉപയോഗിക്കുന്നു. കാലുകൊണ്ട് നടന്നെത്താൻ കഴിയാത്ത ദൂരങ്ങൾ താണ്ടുവാൻ നാം വാഹനങ്ങൾ ഉണ്ടാക്കുന്നു.

എല്ലാ ഉപകരണങ്ങളുടേയും കാര്യം ഇതുതന്നെ.

ആദ്യകാല മനുഷ്യർക്ക് വളരെക്കുറച്ച് ഉപകരണങ്ങൾ ഉപയോഗിക്കാനേ അറിയുമായിരുന്നുള്ളൂ. കല്ലുളി, കൻമഴു, മരക്കമ്പോ എല്ലോ കൂർപ്പിച്ചുണ്ടാക്കിയ കുന്തങ്ങൾ, പിന്നെ കവണകൾ, അമ്പും വില്ലും....

പക്ഷേ ഈ ഉപകരണങ്ങൾ കൊണ്ട്, മററെല്ലാ മൃഗങ്ങളെക്കാളും നന്നായി വേട്ടയാടാനും, ആഹാരം സമ്പാദിക്കാനും ശത്രുക്കളെ നേരിടാനും അവനുകഴിഞ്ഞു. കൂടുതൽ മെച്ചപ്പെട്ട ഉപകരണങ്ങൾ നിർമിക്കാനുള്ള കഴിവുണ്ടായതോടെ കൂടുതൽ നന്നായി ആഹാരസമ്പാദനം നടത്താൻ മനുഷ്യനു കഴിഞ്ഞു.

ഓരോ പുതിയ ഉപകരണവും മനുഷ്യനെ കൂടുതൽ കൂടുതൽ മനുഷ്യനാക്കി; പ്രകൃതിയുമായി കൂടുതൽ മെച്ചപ്പെട്ട രീതിയിൽ ഇടപെടാൻ അവനെ സഹായിച്ചു.

ഈ മാററങ്ങളൊന്നും തന്നെ, ഒരു സുപ്രഭാതത്തിൽ പെട്ടെന്ന് സംഭവിച്ചതാണ് എന്ന് തെററിദ്ധരിക്കരുത്. അനേകലക്ഷം വർഷങ്ങൾ കൊണ്ടാണ് മാററങ്ങൾ ഓരോന്നുമുണ്ടായത്.

ഉപകരണങ്ങളുടെ നിർമാണവും ഉപയോഗവും മെച്ചപ്പെട്ട ആഹാരസമ്പാദനത്തിനു മാത്രമല്ല, മനുഷ്യനെ സഹായിച്ചത്.

ഒരു കല്ല് ചെത്തിമിനുക്കി നല്ലൊരു കല്ലുളിയാക്കി മാററണമെങ്കിൽ എന്തൊക്കെ വേണം? കല്ലിൻെറ കടുപ്പത്തെക്കുറിച്ചറിയണം; എവിടെ ഉരച്ചാണ് അത് കൂർപ്പിക്കേണ്ടതെന്നും അല്ലെങ്കിൽ, എന്തുകൊണ്ട് അടിച്ചാണ് അത് പൊട്ടിക്കേണ്ടതെന്നും അറിയണം; ഏതു മരത്തിൻെറ കമ്പുകൊണ്ടാണ്, ഉറപ്പും മൂർച്ചയുമുള്ള കുന്തങ്ങളുണ്ടാക്കാൻ പററുക എന്നറിയണം.

ചുരുക്കത്തിൽ, തന്റെ മികച്ച കൈകൾകൊണ്ട് ഉപകരണങ്ങൾ ഉണ്ടാക്കാൻ തുടങ്ങിയതോടെ, മനുഷ്യൻ ചുററുപാടുമുള്ള വസ്തുക്കളെക്കുറിച്ചും പ്രതിഭാസങ്ങളെക്കുറിച്ചും കൂടുതൽ കൂടുതൽ കാര്യങ്ങൾ അറിഞ്ഞു. കൈയുടെ ഉപയോഗത്തിലൂടെ ലഭിച്ച ഈ അറിവുകൾ അവന്റെ ബുദ്ധിശക്തി വർധിപ്പിച്ചു....

ഉപകരണങ്ങൾ ഉണ്ടാക്കുകയും ഉപയോഗിക്കുകയും ചെയ്യുന്ന ആൾക്ക്, താൻ നിർമിക്കാൻ പോകുന്ന ഉപകരണത്തിന്റെ ആകൃതി എന്തായിരിക്കുമെന്ന് മുൻകൂട്ടി കാണാനുള്ള കഴിവുണ്ടാകണം. ഇങ്ങനെ മുൻകൂട്ടി കാര്യങ്ങൾ കാണാനുള്ള കഴിവാണ്, മനുഷ്യനെ മൃഗത്തിൽനിന്ന് വേർതിരിക്കുന്ന ''ചിന്താശക്തി''യുടെ വികാസത്തിന് വഴിയൊരുക്കിയത്.

ഉപകരണങ്ങൾ നിർമിച്ച് ഉപയോഗിക്കാൻ തുടങ്ങിയതോടെ മനുഷ്യരുടെ ആഹാരസമ്പാദന രീതിയിൽ മാററങ്ങളുണ്ടായതായി നേരത്തെ പറഞ്ഞുവല്ലോ. മനുഷ്യൻ ഒഴിച്ചുള്ള മററെല്ലാ മൃഗങ്ങളും, തങ്ങൾക്കാവശ്യമായ ആഹാര പദാർഥങ്ങൾ ചുററുപാടുകളിൽനിന്ന് 'ശേഖരിക്കുക'യാണ് ചെയ്യുന്നത്.

പൂക്കളിൽനിന്ന് തേൻ ശേഖരിക്കുന്ന തേനീച്ചയും പുല്ലുതിന്നുന്ന പശുവും ചെറു മൃഗങ്ങളെ കൊന്നു തിന്നുന്ന സിംഹവുമൊക്കെ, പ്രകൃതിയിലുള്ള വസ്തുക്കൾ ശേഖരിച്ച് അതേപടി ആഹാരമായി ഉപയോഗിക്കുന്നവരാണ്.

മനുഷ്യനോ? മനുഷ്യൻ തന്റെ അധ്വാനംകൊണ്ട്, പ്രകൃതിയിൽ തനിക്കാവശ്യമുള്ള ആഹാര പദാർഥങ്ങൾ ഉൽപ്പാദിപ്പിക്കുന്നു. ഇങ്ങനെ, ഭക്ഷണം 'ശേഖരിക്കുക എന്ന' സ്വഭാവത്തിൽ നിന്ന് ഭക്ഷണം 'ഉൽപ്പാദിപ്പിക്കുന്ന' രീതിയിലേക്കുള്ള മാററം, മനുഷ്യനെ മനുഷ്യനാക്കുന്നതിൽ മുഖ്യമായ പങ്കുവഹിച്ച ഒന്നാണ്.

ഈ വിപ്ളവകരമായ മാററത്തിന് വഴിയൊരുക്കിയത് മനുഷ്യന്റെ സവിശേഷമായ കൈയ്യും അതുകൊണ്ട് അവൻ നിർമിച്ച ഉപകരണങ്ങളുമാണ്.

ശാരീരികവും മാനസികവുമായ അനേകം വികാസങ്ങളാണ് മനുഷ്യനെ ടൂൾ നിർമിക്കാൻ കഴിവുള്ള ജീവിയാക്കിമാററിയത്.

മനുഷ്യപൂർവികരായ ജീവികൾക്ക് ടൂളുകൾ ഉപയോഗിക്കുവാനുള്ള അറിവോ കഴിവോ കൈവന്നിരുന്നില്ല. അതുകൊണ്ടാണ്, കുരങ്ങുകൾക്കും ആൾക്കുരങ്ങുകൾക്കും ടൂൾ ഉപയോഗിക്കാൻ കഴിയാതെ വന്നത്.

ശാരീരികവും മാനസികവുമായ അനേകം പരിവർത്തനങ്ങളും വികാസങ്ങളും ചേർന്ന്, ടൂളുകൾ നിർമിക്കാനും അവ ഉപയോഗിച്ച് അധ്വാനിക്കാനും പ്രാപ്തനായ മനുഷ്യനെ സൃഷ്ടിച്ചു. അതുപോലെ, ടൂളുകളുടെ നിർമാണവും ഉപയോഗവും 'മെച്ചപ്പെട്ട' രീതിയിൽ അധ്വാനിക്കാനുള്ള കഴിവും ചേർന്ന് മനുഷ്യന് അനേകം പുതിയ അറിവുകളും കഴിവുകളും നൽകി. അവനെ കൂടുതൽ കൂടുതൽ മനുഷ്യനാക്കി മാററുകയും ചെയ്തു.

## സംസാരിക്കുന്ന ജീവി

കൂട്ടുകാരേ, നിങ്ങൾ പക്ഷികളുടെയും മൃഗങ്ങളുടെയുമൊക്കെ ശബ്ദങ്ങൾ ശ്രദ്ധിച്ചിട്ടുണ്ടോ? എന്തെല്ലാം വ്യത്യസ്ത ശബ്ദങ്ങളാണെന്നോ അവ പുറപ്പെടുവിക്കുക!

കാക്കയുടെ "കാ. കാ", പൂച്ചയുടെ "മ്യാവു, മ്യാവൂ", പട്ടിയുടെ "ഭൗ ഭൗ" ആനയുടെ ചിന്നംവിളി, കുറുക്കൻെറ ഓരിയിടൽ, ചെമ്പോത്തിൻെറ മൂളൽ, പശുവിൻെറ അമറൽ, സിംഹത്തിൻെറ ഗർജനം, ചീവിടിൻെറ ചിലമ്പൽ അങ്ങനെ ഒരു നീണ്ട പട്ടിക തന്നെ ഉണ്ടാക്കാം.

എല്ലാത്തരം ജീവികളും എന്തെങ്കിലും തരം ശബ്ദങ്ങളുണ്ടാക്കുന്നവരാണ്. പക്ഷേ....ഈ ശബ്ദങ്ങളും, നമ്മൾ,മനുഷ്യരുടെ സംഭാഷണവും തമ്മിൽ പറഞ്ഞാൽ തീരാത്ത വ്യത്യാസമുണ്ട്?

പക്ഷികൾക്കും മൃഗങ്ങൾക്കും ശബ്ദങ്ങളേ ഉള്ളൂ. മനുഷ്യനോ? ഭാഷയുണ്ട്. സംസാരിക്കാനും എഴുതാനും പാടാനും പ്രസംഗിക്കുവാനുമൊക്കെ പററിയ ഭാഷ.

മനുഷ്യനെ മനുഷ്യനാക്കിത്തീർക്കുന്നതിൽ അതിപ്രധാനമായ പങ്കാണ് ഭാഷ വഹിച്ചിട്ടുള്ളത്. അതുകൊണ്ട്, ചില നരവംശ ശാസ്ത്രജ്ഞൻമാർ സംസാരിക്കുന്ന ജീവി (*ഹോമോ ലോകപസ്*) എന്നൊരു പേരു തന്നെ മനുഷ്യന് നൽകിയിട്ടുണ്ട്.

എന്നുമുതലാണ് ഭാഷ ഉണ്ടായത്?

കൃത്യമായി ഉത്തരം പറയാൻ കഴിയാത്ത ചോദ്യമാണത്. മൃഗങ്ങളിൽ നിന്ന് തികച്ചും വ്യത്യസ്തനായ മനുഷ്യൻ ഉണ്ടായതോടുകൂടിത്തന്നെ, ഭാഷയും രൂപപ്പെട്ടു എന്നാണ് കരുതപ്പെടുന്നത്. അതായത്, മനുഷ്യവർഗത്തിലെ ഏററവും പുരാതനന്മാരായ അംഗങ്ങൾക്കുപോലും സംഭാഷണത്തിനുള്ള കഴിവുണ്ടായിരുന്നു എന്നർഥം.

ടൂളുകൾ നിർമിക്കാനും ശബ്ദോച്ചാരണത്തോടുകൂടിയ ഭാഷ ഉപയോഗിക്കാനും പഠിച്ചതോടെയാണ് മനുഷ്യൻ പൂർണമനുഷ്യനായിത്തീർന്നത്.

മൃഗങ്ങൾ പുറപ്പെടുവിക്കുന്ന ശബ്ദങ്ങൾക്ക് ഭാഷ എന്നു പറഞ്ഞുകൂടെ? പററില്ല. കാരണം മൃഗങ്ങൾക്കും പക്ഷികൾക്കും ഉണ്ടാക്കാൻ കഴിയുന്ന ശബ്ദങ്ങളുടെ എണ്ണവും അതുകൊണ്ടുള്ള ഉപയോഗവും വളരെ പരിമിതമാണ്.

മിക്കവാറും മൃഗങ്ങൾ മൂന്നോ നാലോ വ്യത്യസ്ത ശബ്ദങ്ങൾ മാത്രം ഉണ്ടാക്കാൻ കഴിവുള്ളവരാണ്. അവ തങ്ങളുടെ നൈസർഗിക വാസനകൾ പ്രകടിപ്പിക്കുന്നതിനു വേണ്ടിയാണ് ഇത്തരം ശബ്ദങ്ങൾ പുറപ്പെടുവിക്കുന്നത്. ഉദാഹരണമായി ചില മൃഗങ്ങൾ ശത്രുക്കളെ അകററുന്നതിനും, ആഹാരപദാർഥം കണ്ടെത്തിയവിവരം കൂട്ടുകാരെ അറിയിക്കുന്നതിനും പ്രത്യേക ശബ്ദങ്ങൾ ഉണ്ടാക്കുന്നു. ചിലവ ഇണയെ കണ്ടെത്തിക്കഴിയുമ്പോഴും ഭയം തോന്നുമ്പോഴും സവിശേഷ ശബ്ദങ്ങൾ പുറപ്പെടുവിക്കുന്നു. ചുററുപാടും നടക്കുന്ന കാര്യങ്ങളോട് പെട്ടെന്നു പ്രതികരിക്കുന്നതിനു മാത്രമേ അവയുടെ ശബ്ദങ്ങൾ ഉപകരിക്കൂ. ആഫ്രിക്കൻ വനാന്തരങ്ങളിലെ ചിലതരം ആൾക്കുരങ്ങൻമാർ 32 ഓളം വ്യത്യസ്ത ഇനം ശബ്ദങ്ങൾ പുറപ്പെടുവിക്കുമത്രേ. പക്ഷേ അവയ്ക്കും അടിയന്തിര പ്രതികരണത്തിനുള്ള ശബ്ദങ്ങളേ ഉള്ളൂ. ഭാഷയില്ല.

ഇനി നമ്മുടെ ഭാഷയുടെ കാര്യം നോക്കൂ, നമുക്ക് അക്ഷരങ്ങൾ കൂട്ടിച്ചേർത്ത് എണ്ണിയാലൊടുങ്ങാത്തത്ര വാക്കുകളും വാക്യങ്ങളുമുണ്ടാക്കാം. അവ ഉപയോഗിച്ച് എണ്ണിയാൽത്തീരാത്തത്ര വിഷയങ്ങളെക്കുറിച്ച് സംസാരിക്കാം. എണ്ണമററ ആശയങ്ങൾ

കൈമാറാം. പഠിക്കാം, പഠിപ്പിക്കാം. അറിവുകളും അനുഭവങ്ങളും കൈമാറാം.

അതേ. മനുഷ്യഭാഷ ഒരു മഹാദ്ഭുതം തന്നെയാണ്.

എങ്ങനെയാണ് ഭാഷ ഉപയോഗിക്കാനുള്ള കഴിവ് മനുഷ്യന് കൈവന്നത്? കൂട്ടു ചേർന്നുള്ള ജീവിതവും കൂട്ടായ അധ്വാനവുമാണ് മനുഷ്യഭാഷയുടെ ആവിർഭാവത്തിന് കളമൊരുക്കിയത്. മനുഷ്യന്റെ ആദിപൂർവികരായ പ്രൈമേററുകൾ പോലും കൂട്ടം കൂട്ടമായാണ് ജീവിച്ചിരുന്നത്. മനുഷ്യനിലേക്ക് അടുത്തുവന്നതോടെ ഈ കൂട്ടായ ജീവിതത്തിന്റെ ആവശ്യവും പ്രാധാന്യവും വർധിച്ചു. കൂട്ടായ അധ്വാനത്തിന്റെ മെച്ചം ബോധ്യമായതോടെ സാമൂഹ്യ ജീവിതത്തിന്റെ കെട്ടുറപ്പു വർധിച്ചു. ഉപകരണങ്ങൾ നിർമിക്കാനാരംഭിച്ചതോടെ, കൂട്ടായി അധ്വാനിക്കുന്നതിനും ഓരോരുത്തരുടേയും അനുഭവങ്ങൾ മററുള്ളവരിലേക്ക് പകരുന്നതിനും കൂടുതൽ പ്രാധാന്യം കൈവന്നു. കുഞ്ഞുങ്ങളെ വളർത്തുന്നതിനും അവർക്ക് ജീവിക്കാനാവശ്യമായ അറിവുകൾ പകർന്നു നൽകുന്നതിനും കൂട്ടായി ജീവിച്ചേ മതിയാവൂ എന്നായി.

കൂട്ടുചേർന്നും സഹകരിച്ചും ചെയ്യാനുള്ള കാര്യങ്ങൾ വർധിച്ചതോടെ, മനുഷ്യർക്ക് പരസ്പരം കൈ മാറാനുള്ള ആശയങ്ങളുടേയും അനുഭവങ്ങളുടേയും എണ്ണം കൂടി. കൂട്ടം ചേർന്ന് മൃഗങ്ങളെ വേട്ടയാടുമ്പോഴും ആയുധങ്ങളുണ്ടാക്കുമ്പോഴുമൊക്കെ പരസ്പരം പലതും പറയേണ്ടിവരുമല്ലോ. അങ്ങനെ മനുഷ്യർക്ക് പരസ്പരം ''പലതും പറയാതെ തരമില്ല'' എന്ന നില വന്നു. ഇവിടെ നിന്നാവണം ഭാഷയുടെ തുടക്കം.

അപ്പോൾ ഭാഷയുടെ തുടക്കം എവിടെനിന്നാണ്? സാമൂഹ്യ ജീവിതത്തിൽനിന്ന്, കൂട്ടായ അധ്വാനത്തിൽനിന്ന്.

അതുകൊണ്ടാണ് ''ഭാഷ സാമൂഹ്യ ജീവിതത്തിന്റെ ഒരു ഉൽപന്നമാണ്'' എന്നു പറയുന്നത്.

ആദ്യകാല മനുഷ്യരുടെ ഭാഷ, ഇന്നത്തെ മനുഷ്യ ഭാഷ (ഭാഷകൾ) യിൽനിന്ന് തികച്ചും വ്യത്യസ്തമായിരുന്നു. പടിപടിയായി പുതിയ പുതിയ ആവശ്യങ്ങളും അനുഭവങ്ങളും പ്രവർത്തനരംഗങ്ങളും ഉണ്ടായിവന്നതിനൊപ്പം ഭാഷയും വികസിക്കുകയാണുണ്ടായത്.

കൈകൊണ്ടുള്ള അധ്വാനത്തിലൂടെയും കണ്ണുകൊണ്ടുള്ള നോട്ടത്തിലൂടെയുമൊക്കെ അടുത്തറിയാൻ കഴിഞ്ഞ വസ്തുക്കൾക്ക്, പൊതുവായ പേരുകൾ നൽകിത്തുടങ്ങി. ആ വാക്കുകൾ ഉപയോഗിച്ച് സമൂഹത്തിലെ എല്ലാ അംഗങ്ങൾക്കും മനസ്സിലാവുന്ന തരത്തിൽ ആശയങ്ങൾ കൈമാറാം എന്നായി. (വാക്കുകൾക്ക് സമൂഹത്തിലെ എല്ലാവർക്കും മനസ്സിലാകുന്ന, എല്ലാവരും അംഗീകരിക്കുന്ന അർഥങ്ങൾ ഉണ്ടായില്ലെങ്കിൽ എന്തൊരപകടമാണെന്നോ. ഞാൻ "കാക്ക" എന്നു പറയുമ്പോൾ നിങ്ങളുടെ മനസ്സിൽ "പൂച്ച"യുടെ ചിത്രമാണ് കാണുന്നതെങ്കിൽ പിന്നെ ഭാഷകൊണ്ടെന്തുപയോഗം?). ഭാഷയിൽ മാററങ്ങൾ ഇന്നും സംഭവിച്ചുകൊണ്ടിരിക്കുകയാണ്.

ഭാഷ മാത്രം വികസിച്ചതുകൊണ്ട് ഫലമില്ല. ഭാഷ കൈകാര്യം ചെയ്യാനുള്ള നമ്മുടെ കഥാനായകൻെറ കഴിവും വർധിക്കേണ്ടതായിരുന്നു. അങ്ങനെ ക്രമത്തിൽ മനുഷ്യൻെറ കണ്ഠനാളം, നാവ്, തലച്ചോറ്, നാഡീപടലം എന്നിവയുടെയെല്ലാം ഘടനയിൽ സംഭാഷണത്തിന് കൂടുതൽ കൂടുതൽ അനുയോജ്യമായ മാററങ്ങൾ പ്രത്യക്ഷപ്പെട്ടു.

സംഭാഷണം നടത്തുന്നതിനുള്ള കഴിവിനോടൊപ്പം, മററുള്ളവർ സംസാരിക്കുന്നത് കേൾക്കാനുള്ള കഴിവും വികസിച്ചേ പററൂ. അങ്ങനെ ശ്രവണേന്ദ്രിയങ്ങളിലും അവയുമായി ബന്ധപ്പെട്ട മററവയവങ്ങളിലും പരിവർത്തനങ്ങളുണ്ടായി.

ഭാഷയുടെ ആവിർഭാവത്തോടെ മനുഷ്യൻെറ തലച്ചോറിലും ഇന്ദ്രിയങ്ങളിലുമെല്ലാം വലിയ മാററങ്ങൾ വന്നു. കാഴ്ചശക്തിയുടേയും സ്പർശന ശക്തിയുടേയും ഘ്രാണശക്തിയുടേയുമൊക്കെ കാര്യത്തിൽ ഈ മാററങ്ങൾ പ്രതിഫലിച്ചു.

ഭാഷ മനുഷ്യൻെറ മാനസികമായ വളർച്ചക്ക് കളമൊരുക്കി. ഈ വളർച്ചയാണ് മനുഷ്യനെ "ആശയങ്ങൾ നിർമിക്കുവാനും ചിന്തിക്കുവാനും" കഴിവുള്ള ജീവിയാക്കി മാററിയത്. മനുഷ്യൻെറ തലച്ചോറിലും ഇന്ദ്രിയങ്ങളിലും നടക്കുന്ന അനേകമനേകം പ്രവർത്തനങ്ങളുടെ ആകത്തുകയാണ് ചിന്താശക്തി. നാം ചുററുപാടും കാണുന്ന കാര്യങ്ങൾ ഭാഷയിലെ ശബ്ദങ്ങൾ വഴി തലച്ചോറിൽ പ്രതിഫലിക്കുമ്പോഴാണ് ചിന്തയും ആശയങ്ങളും രൂപം കൊള്ളുന്നത്.

മഹത്തായൊരു സംസ്ക്കാരത്തിൻെറയും പാരമ്പര്യത്തിൻെറയും ഉടമയാണ് മനുഷ്യൻ. സംസ്ക്കാരവും പാരമ്പര്യവും തലമുറകളിലേക്ക് പകരാൻ സഹായിച്ചത് ഭാഷയാണ്. ഉപകരണങ്ങളുണ്ടാക്കാൻ പഠിച്ച ആദിമമനുഷർക്ക് അതു സംബന്ധിച്ചുള്ള വിവരങ്ങൾ തങ്ങളുടെ പിൻഗാമികളെ പഠിപ്പിക്കാൻ കഴിഞ്ഞിരുന്നില്ലെങ്കിൽ മനുഷ്യ പുരോഗതി അസാധ്യമായേനെ.

നമ്മുടെ മുതുമുത്തച്ഛൻമാരുടേയും മുത്തച്ഛൻമാരുടേയും അനുഭവങ്ങളും ആശയങ്ങളും അവരുടെ കണ്ടുപിടുത്തങ്ങളും ഭാഷയിലൂടെ നമ്മളിലേക്കെത്തിച്ചേരുന്നു. നാം അവ പഠിക്കുകയും പരിഷ്ക്കരിക്കുകയും ചെയ്ത് വരും തലമുറയിലേക്കു പകരുന്നു. ഇങ്ങനെ തുടർച്ചയായി നടക്കുന്ന പഠിക്കലും പരിഷ്ക്കരിക്കലും പകരലുമാണ് മാനവ സംസ്കാരത്തെ മുന്നോട്ടു നയിക്കുന്നത്. മനുഷ്യനെ, മൃഗങ്ങളുടേതിൽ നിന്നു വ്യത്യസ്തമായി തുടർച്ചയുള്ള സമൂഹങ്ങളുടേയും സംസ്കാരങ്ങളുടേയും അധിപനാക്കി മാററിയത് ഈ പ്രവർത്തനമാണ്.

## കൂട്ടുചേർന്ന ജീവിതം

കൂട്ടുകാരേ നിങ്ങൾക്ക് ഓരോരുത്തർക്കും എത്രനേരം ഒററയ്ക്കിരിക്കാനാവും? "എത്രനേരം വേണമെങ്കിലും" എന്നായിരിക്കും പെട്ടെന്ന് ഉത്തരം പറയുക. അല്ലേ?

പക്ഷേ ഒന്നാലോചിച്ചു നോക്കൂ. എത്രനേരം മററാരുമില്ലാതെ ഒററയ്ക്ക് കഴിഞ്ഞുകൂടാൻ പററും? വളരെ കുറച്ചു നേരം മാത്രം.

വീട്ടിൽ അച്ഛനും അമ്മയും ചേട്ടനും ചേച്ചിയുമൊന്നുമില്ലാതെ ഒററക്കിരിക്കുമ്പോൾ, ക്ലാസിൽ കൂട്ടുകാരൊന്നുമില്ലാതെ ഒററക്കിരിക്കുമ്പോൾ എന്തൊരു ബോറടിയായിരിക്കും.... അല്ലേ?

ഒററയ്ക്കാവുമ്പോൾ ബോറടിക്കുമെന്നത് മാത്രമല്ല പ്രശ്നം....ഒററക്ക് നമുക്ക് ഒന്നും ചെയ്യാനാവില്ല. ഒററക്ക് കളിക്കാനാവുമോ. ഒററക്ക് താമസിക്കാനാവുമോ. ഒററക്ക് വീടുവയ്ക്കാനാവുമോ. ഒററക്ക് അണക്കെട്ടുണ്ടാക്കാനാവുമോ ....ഇല്ല. ഒററക്ക് ഒന്നിനുമാവില്ല.

അതുകൊണ്ടാണ് തുടക്കം മുതൽക്കു തന്നെ മനുഷ്യർ കൂട്ടായി(സമൂഹമായി) ജീവിച്ചു തുടങ്ങിയത്. മനുഷ്യന്റെ പൂർവികർ പോലും കൂട്ടം ചേർന്നാണ് കഴിഞ്ഞിരുന്നത്.

മനുഷ്യനെ സംബന്ധിച്ചാണെങ്കിൽ കൂടുതൽ കെട്ടുറപ്പുള്ള സാമൂഹ്യ ജീവിതം നിലനിൽപ്പിന് അത്യാവശ്യമായി മാറി. പ്രതികൂല പരിസ്ഥിതികളിൽ ആഹാരം സമ്പാദിക്കുന്നതിനും ആക്രമിക്കാൻ വരുന്ന ഹിംസ്രമൃഗങ്ങളെ നേരിടുന്നതിനുമൊക്കെ ഇത് അത്യാവശ്യമായിരുന്നു.

വേട്ടയാടലും ഉപകരണ നിർമാണവുമൊക്കെ സാമൂഹ്യ ജീവിതത്തിന്റെ കെട്ടുറപ്പ് വർധിപ്പിച്ചു. വൻ മൃഗങ്ങളെ വേട്ടയാടാൻ കൂട്ടുചേർന്നു തന്നെ പ്രവർത്തിക്കണം. സിംഹത്തേയോ പുലിയേയോ ആനയേയോ ഒക്കെ ഒററക്ക് നേരിടാൻ ശ്രമിച്ചാൽ എന്താവും ഫലം എന്നറിയാമല്ലോ!

മനുഷ്യർ ആയുധങ്ങൾ നിർമിക്കാൻ പഠിച്ചു തുടങ്ങിയതിനുശേഷമുള്ള ഒരു ഘട്ടത്തിൽ, അവരുടെ മുഖ്യ ആഹാര സമ്പാദന രീതി നായാട്ടായിരുന്നു. കൂട്ടുചേർന്നുള്ള ജീവിതവും പ്രവർത്തനവും നായാട്ടിന് അത്യന്താപേക്ഷിതമായി മാറി. ഇങ്ങനെ നായാട്ട് കാലഘട്ടത്തിൽ മനുഷ്യന്റെ സാമൂഹ്യജീവിതത്തിന്റെ പ്രാധാന്യം മുൻപത്തേക്കാൾ ഏറെ വർധിച്ചു.

പിൽക്കാലത്ത് കൃഷി ആരംഭിച്ചതോടെ സാമൂഹ്യ ജീവിതത്തിന്റെ പ്രാധാന്യം പിന്നെയും കൂടി, ആർക്കെങ്കിലും ഒററക്ക് കൃഷിചെയ്യാനാവുമോ? നിലമൊരുക്കലും വിത്തുനടലും വിളവെടുക്കലുമൊക്കെ സമൂഹത്തിലെ അംഗങ്ങൾ പങ്കിട്ട് ചെയ്തേ മതിയാവൂ.

സാമൂഹ്യ ജീവിതത്തിന്റെ ഒരു ഘട്ടത്തിൽ ഭാഷ ഉണ്ടായിവന്നതും ഭാഷയും സാമൂഹ്യജീവിതവും ചേർന്ന് മാനവസംസ്ക്കാരത്തിന്റെ അടിത്തറയായ വിദ്യാഭ്യാസത്തിന് തുടക്കം കുറിച്ചതും നാം നേരത്തെ കണ്ടുകഴിഞ്ഞു.

മൃഗങ്ങളുടേതിൽനിന്ന് വ്യത്യസ്തമായ സാമൂഹ്യ ജീവിതം മനുഷ്യന് അത്യാവശ്യമാക്കിത്തീർക്കുന്ന മറെറാരു സവിശേഷത അവന്റെ കുട്ടിക്കാലത്തിന്റെ പ്രത്യേകതയാണ്.

മൃഗങ്ങൾ ജീവിക്കുന്നതും ആഹാരം സമ്പാദിക്കുന്നതും അവരുടെ അവയവങ്ങളും നൈസർഗിക വാസനകളും ഉപയോഗി

ച്ചാണ്. മുട്ടയിൽനിന്നു വിരിഞ്ഞിറങ്ങുന്ന കോഴിക്കുഞ്ഞും പിറന്നുവീണ പൂച്ചക്കുഞ്ഞുമൊക്കെ ആഹാരം തേടുന്നത് കണ്ടിട്ടില്ലേ? അവയ്ക്ക് പ്രത്യേക പരിശീലനമൊന്നും വേണ്ട. അവയെ സംബന്ധിച്ചിടത്തോളം "പഠിപ്പിക്കലും അറിവുപകരലും" പ്രധാനമല്ല. അതുകൊണ്ടുതന്നെ മനുഷ്യരുടേതുപോലെ കെട്ടുറപ്പുള്ള ഒരു സാമൂഹ്യ ജീവിതം അവർക്കാവശ്യവുമില്ല.

എന്നാൽ മനുഷ്യക്കുഞ്ഞിൻെറ കാര്യമോ? പിറന്നുവീഴുന്ന മനുഷ്യക്കുഞ്ഞിന് സ്വന്തമായി ജീവിക്കാറാകണമെങ്കിൽ അഞ്ചു പത്തു വർഷമെങ്കിലുമാവണം. അതുവരേക്കും അവർക്ക് മാതാപിതാക്കളുടെ സ്നേഹവും പരിലാളനയും അത്യാവശ്യമാണ്. പിറന്നുവീണ ഉടനെ, കുഞ്ഞിന് ആഹാരം സമ്പാദിക്കാനോ, സംസാരിക്കാനോ ഉപകരണങ്ങൾ ഉപയോഗിക്കാനോ ഒന്നുമറിയില്ല.

വളർച്ചയുടെ ഓരോ ഘട്ടങ്ങളിലായി മുതിർന്നവർ അവനെ നിൽക്കാനും നടക്കാനും അക്ഷരങ്ങളും വാക്കുകളും ഉച്ചരിക്കാനും പഠിപ്പിക്കുന്നു. ഇതെല്ലാം സാധ്യമാവണമെങ്കിൽ കെട്ടുറുപ്പുള്ളതും തുടർച്ചയായി നിലനിൽക്കുന്നതുമായ സാമൂഹ്യ ഘടകങ്ങൾ അത്യന്താപേക്ഷിതമാണ്.

ഈ സാമൂഹ്യ ഘടകങ്ങൾ, മൃഗങ്ങളുടെ 'പററ'ങ്ങളിൽനിന്ന് തികച്ചും വ്യത്യസ്തമാണ്. സമൂഹം പുരോഗമിച്ചതനുസരിച്ച് പുതിയ പുതിയ അനേകം സാമൂഹ്യ ഘടകങ്ങൾ മനുഷ്യർ സൃഷ്ടിച്ചു. ആദ്യം കുലങ്ങളും ഗോത്രങ്ങളും കുടുംബങ്ങളും പിന്നീട് രാഷ്ട്രങ്ങളും ഭരണകൂടങ്ങളുമെല്ലാം ഇത്തരത്തിലാണ് ആവിർഭവിച്ചത്.

രാഷ്ട്രങ്ങളും ഭരണകൂടങ്ങളും ഗോത്രങ്ങളുമൊക്കെ ഉണ്ടായപ്പോൾ, വ്യക്തികളുടെ പെരുമാററത്തിലും പ്രവർത്തനങ്ങളിലുമൊക്കെ നിയന്ത്രണങ്ങളും ക്രമീകരണങ്ങളും ആവശ്യമായിവന്നു. അങ്ങനെ പൊതുവായ ആചാരങ്ങളും നിയമങ്ങളും മതങ്ങളും ഉണ്ടായി.

മനുഷ്യനെ പൂർണ്ണ മനുഷ്യനാക്കി മാററിയ മൂന്നു സുപ്രധാന ഘടകങ്ങളെക്കുറിച്ച് നാം ഇതിനകം കണ്ടുകഴിഞ്ഞു. എന്തൊക്കെയാണത്, ടൂളുകൾ നിർമിക്കാനുള്ള കഴിവ്, ശബ്ദോച്ചാരണത്തോടുകൂടിയ ഭാഷ, സംഘടിതമായ സാമൂഹ്യജീവിതം.

ഇതാ, നമ്മുടെ കഥാനായകൻ പൂർണ മനുഷ്യനായി മാറി ക്കഴിഞ്ഞു. ഇനി, അവൻ പ്രകൃതിയുടെ നായകനായത് എങ്ങി നെ എന്നു നോക്കാം.

## മനുഷ്യനും പ്രകൃതിയും

ഉദ്ദേശം 350 കോടി വർഷങ്ങൾക്കു മുൻപ് ഭൂമിയുടെ ഏതോ അജ്ഞാതമായ കോണിൽ ഉരുത്തിരിഞ്ഞ നമ്മുടെ ഇത്തി രിപ്പിറുങ്ങൻ വല്യപ്പൂപ്പനിൽ നിന്ന്, കോടാനുകോടി വർഷങ്ങ ളിലെ നിരന്തരമായ പരിവർത്തനത്തിലൂടെ, നമ്മുടെ കഥാനായ കനായ മനുഷ്യൻ ഉരുത്തിരിഞ്ഞു വന്ന നീണ്ട കഥ നാം പറഞ്ഞു കഴിഞ്ഞു.

ഈ കഥയ്ക്കു മുഴുവൻ അരങ്ങൊരുക്കിയത് നമുക്കു ചു റ്റുമുള്ള പ്രകൃതിയാണ്.

പ്രകൃതിയുമായി ഇടപഴകിയും മല്ലടിച്ചുമാണ് മനുഷ്യൻ മനുഷ്യനായിത്തീർന്നത്.

മാറിമാറിവന്ന സാഹചര്യങ്ങളുമായി ഇടപഴകി വംശം നില നിറുത്താനുള്ള പരിശ്രമത്തിനിടയിൽ ജീവികൾക്കു വന്ന പരി ണാമങ്ങൾ, പുതിയ ജീവിവർഗങ്ങളുടെ ഉൽപ്പത്തിക്ക് കളമൊരു ക്കിയതും,

ആ പരിണാമത്തിന്റെ ഒരു പ്രത്യേക ഘട്ടത്തിൽ, ഉദ്ദേശം പത്തു മുപ്പതു ലക്ഷം വർഷങ്ങൾക്ക് മുൻപ് മനുഷ്യ പൂർവ്വിക രിൽ ഒരു വിഭാഗം മരച്ചില്ലകളിലെ താമസമവസാനിപ്പിച്ച് നില ത്തിറങ്ങി തുറസ്സായ സ്ഥലങ്ങളിൽ ജീവിതമാരംഭിച്ചതും,

ഈ പുതിയ ജീവിത സാഹചര്യവുമായി മെച്ചപ്പെട്ട രീതി യിൽ ഇടപഴകുന്നതിനായി അവന്റെ കൈകളും മററവയവങ്ങളും പുതിയ രൂപം കൈവരിച്ചതും,

സ്വതന്ത്രമായ ഈ അദ്ഭുത കൈകൊണ്ട് അവൻ ആയുധങ്ങ ളും ഉപകരണങ്ങളുമുണ്ടാക്കിയതും,

ഉപകരണം പ്രകൃതിയുമായി ഇടപഴകുവാനും മററു മൃഗ ങ്ങളെ കീഴ്പ്പെടുത്തുവാനും അവനെ സഹായിച്ചതുമെല്ലാം, മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ബന്ധത്തിലുണ്ടായ മാററ ത്തിന്റെ സുപ്രധാനമായ ഘട്ടങ്ങളാണ്.

ഈ ഘട്ടങ്ങൾ ഓരോന്നോരോന്നായി കടന്നുപോന്നപ്പോൾ മനുഷ്യൻ മൃഗങ്ങളിൽ നിന്ന് കൂടുതൽ കൂടുതൽ വ്യത്യസ്തനായ, പൂർണമനുഷ്യനായി മാറുകയാണുണ്ടായത്.

മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ബന്ധം, മൃഗങ്ങളും പ്രകൃതിയും തമ്മിലുള്ള ബന്ധത്തിൽനിന്ന് തികച്ചും വ്യത്യാസപ്പെട്ടിരിക്കുന്നു.

എന്താണീ വ്യത്യാസം?

മൃഗങ്ങൾക്ക് പ്രകൃതിയെ അതേപടി അംഗീകരിക്കാനും അനുസരിക്കാനും മാത്രമേ കഴിയൂ. മനുഷ്യനോ? മനുഷ്യന് പ്രകൃതിനിയമങ്ങൾ മനസ്സിലാക്കി കൂടുതൽ ബുദ്ധിപൂർവം പ്രകൃതിയുമായി പ്രതികരിക്കാൻ കഴിയുന്നു. "മനുഷ്യൻ സ്വയം നിർമിക്കുന്നു" എന്ന പ്രസിദ്ധ ഗ്രന്ഥത്തിൽ ഗോർഡൻ ചൈൽഡ് പറയുന്നതു നോക്കൂ:

"കാട്ടാടിന് കനത്ത രോമാവരണമുള്ളതുകൊണ്ട്, പർവതപ്രദേശങ്ങളിലെ കൊടും തണുപ്പിൽ ജീവിക്കാൻ കഴിയുന്നു. മനുഷ്യന് ഇത്തരമൊരു രോമാവരണമില്ല. പക്ഷെ, ആടിന്റെ രോമം കൊണ്ടോ തൊലികൊണ്ടോ ഉണ്ടാക്കിയ കുപ്പായങ്ങൾ ഉപയോഗിച്ച് അതേ ചുററുപാടുകളിൽ ജീവിക്കാൻ മനുഷ്യന് സാധിക്കും. നീണ്ട നഖങ്ങളും കൂർത്ത മോന്തയും ഉപയോഗിച്ച് മണ്ണിൽ മാളങ്ങളുണ്ടാക്കി തണുപ്പിൽ നിന്നും ശത്രുക്കളിൽനിന്നും രക്ഷപ്രാപിക്കാൻ മുയലുകൾക്കു കഴിയും. പിക്കാസും തൂമ്പയും ഉപയോഗിച്ച് ഗുഹകൾ പണിയാനും കല്ലും മരവും ഇഷ്ടികയും ഉപയോഗിച്ച് ഉറപ്പുള്ള വീടുകളുണ്ടാക്കാനും മനുഷ്യർക്ക് കഴിയും. തങ്ങൾക്കാവശ്യമായ മാംസം സമ്പാദിക്കുവാൻ സിംഹങ്ങൾക്ക് കൂർത്ത പല്ലുകളും ദംഷ്ട്രകളുമുണ്ട്. മനുഷ്യനാകട്ടെ അമ്പും വില്ലും കുന്തവുമുപയോഗിച്ച് ഇരകളെ കൊന്ന് മാംസാഹാരം ശേഖരിക്കുന്നു."

ചുരുക്കത്തിൽ, മൃഗങ്ങൾ തങ്ങൾക്ക് പ്രകൃത്യാലഭിച്ചിട്ടുള്ള അവയവങ്ങളും നൈസർഗിക കഴിവുകളും ഉപയോഗിച്ച് ജീവിക്കുന്നു. തന്മൂലം, ചില പ്രത്യേക പരിതസ്ഥിതികളിൽ മാത്രമേ അവർക്ക് ജീവിക്കാനാവൂ.

കട്ടി രോമങ്ങളുള്ള കാട്ടാട് ഉഷ്ണം കൂടിയ പ്രദേശങ്ങളിലെത്തുമ്പോൾ ചൂടുകൊണ്ട് വിഷമിക്കും. കാടും പൊന്തപ്പടർ

പ്പുകളുമില്ലാത്ത സ്ഥലങ്ങളിൽ സിംഹത്തിൻെറ കാര്യം കഷ്ട മാവും.

മനുഷ്യന് ഈ പ്രശ്നമില്ല. മനുഷ്യൻ അവൻെറ ശരീരത്തിനു പുറമെ, സ്വന്തം ബുദ്ധിശക്തിയും അധ്വാനശക്തിയും ഉപയോഗിച്ച് നിർമിച്ച ഉപകരണങ്ങൾ കൊണ്ടാണ് കാര്യങ്ങൾ നിർവഹിക്കുന്നത്.

തൻെറ ഉപകരണങ്ങളും സജ്ജീകരണങ്ങളും ചുററുപാടുകൾക്കനുസരിച്ച് മാററിവപ്പാനോ എടുത്തുപയോഗിക്കാനോ പരിഷ്ക്കരിക്കാനോ അവന് കഴിയും. തണുപ്പു കൂടുതലെങ്കിൽ അവൻ രോമക്കുപ്പായങ്ങളണിയും. ചൂട് കൂടുതലാവുന്ന പരിതസ്ഥിതികളിൽ അവൻ രോമക്കുപ്പായം മാററിവക്കുന്നു. വെളിച്ചം ആവശ്യമുള്ളപ്പോൾ അവൻ വിളക്കുകത്തിക്കുന്നു. മഴയെ നേരിടാൻ കുടകൾ ഉപയോഗിക്കുന്നു. ബഹിരാകാശത്ത് സഞ്ചരിക്കുവാൻ അവൻ സവിശേഷമായ ബഹിരാകാശക്കുപ്പായങ്ങൾ (സ്പെയ്സ് സൂട്ടുകൾ) നിർമിക്കുന്നു.

ഇത്തരത്തിൽ പ്രകൃതി പരിതസ്ഥിതികൾക്കനുയോജ്യമായി തൻെറ ഉപകരണങ്ങളും ജീവിത രീതിയും പരിഷ്ക്കരിക്കാനുള്ള കഴിവാണ് മനുഷ്യവർഗത്തെ ഭൂമുഖത്തിൻെറ എല്ലാ കോണുകളിലേക്കും (ഇപ്പോൾ ബഹിരാകാശത്തേക്കും) വ്യാപിപ്പിച്ചത്.

മൃഗങ്ങൾക്ക് പരിമിതമായ ചുററുപാടുകളിൽ മാത്രം കഴിയേണ്ടി വരുന്നത് അവർക്ക് മേൽപ്പറഞ്ഞ കഴിവുകളില്ലാത്തതുകൊണ്ടാണ്. പ്രകൃതിയിൽ വന്ന മാററങ്ങളുമായി പൊരുത്തപ്പെടാൻ കഴിയാതെ നിരവധി ജീവിവർഗങ്ങൾ അന്യംനിന്നുപോയപ്പോഴും ഒരു പരിക്കും പററാതെ പുരോഗമിക്കാൻ മനുഷ്യവംശത്തിന് കഴിഞ്ഞതും ഈ കഴിവുകൾമൂലം തന്നെയാണ്.

മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ബന്ധം തുടർച്ചയായി കൂടുതൽ ശക്തവും ആരോഗ്യകരവുമായിക്കൊണ്ടിരിക്കുന്നു. പ്രകൃതിയിലെ പ്രതിഭാസങ്ങളെക്കുറിച്ചുള്ള ഓരോ അറിവും മനുഷ്യനെ കൂടുതൽ കരുത്തനാക്കി. തീയിൻെറ കണ്ടുപിടിത്തം, ജല വാഹനങ്ങളുടെ കണ്ടുപിടിത്തം, ചക്രങ്ങളുടെ കണ്ടുപിടിത്തം, കൃഷിയുടെ കണ്ടുപിടിത്തം എന്നിവയെല്ലാം മനുഷ്യ

നെ കൂടുതൽ കൂടുതൽ മുന്നോട്ട് നയിക്കുകയും അവനെ പ്രകൃതിയുടെ അധിപനാക്കിത്തീർക്കുകയും ചെയ്തു.

മററു മൃഗങ്ങളെയെല്ലാം പേടിപ്പിക്കുകയും അമ്പരപ്പിക്കുകയും ചെയ്തിരുന്ന പല പ്രകൃതി ശക്തികളേയും മനുഷ്യൻ തൻെറ ബുദ്ധി ശക്തികൊണ്ടും അധ്വാനം കൊണ്ടും മെരുക്കി. ഇതിൽ ഏററവും പ്രധാനപ്പെട്ടതായിരുന്നു തീയിൻെറ കണ്ടുപിടുത്തം. കാട്ടുമരങ്ങൾ കൂട്ടിയുരസി കാട്ടുതീയുണ്ടാകുന്നതും മററും നേരത്തേ കണ്ടിരുന്ന മനുഷ്യൻ, ക്രമേണ തീയിനെ മെരുക്കാൻ പഠിച്ചു.

ഈ അറിവ് മനുഷ്യനെ മനുഷ്യനാക്കുന്നതിൽ വലിയ പങ്ക് വഹിച്ചിട്ടുണ്ട്. തീയിനെ മെരുക്കാൻ കഴിഞ്ഞതോടെയാണ് മനുഷ്യർ ആഹാരം വേവിച്ചു ഭക്ഷിച്ചു തുടങ്ങിയത്. ഇങ്ങനെ എളുപ്പത്തിൽ ദഹിക്കുന്നതും കൂടുതൽ പോഷകാംശങ്ങളടങ്ങിയതുമായ ആഹാര പദാർഥങ്ങളുടെ ഉപയോഗം തലച്ചോറിൻെറ വികാസത്തെ അത്യധികം സഹായിക്കുകയുണ്ടായി എന്നാണ് ശാസ്ത്രജ്ഞൻമാരുടെ അഭിപ്രായം.

തീയിൻെറ ഉപയോഗം മനുഷ്യൻെറ ആഹാര രീതിയിൽ മാത്രമല്ല മാററങ്ങൾ വരുത്തിയത്. കാലാവസ്ഥയെ നേരിടാനും ചുററുമുള്ള പ്രകൃതിയിൽ ലഭ്യമായ നിരവധി പദാർഥങ്ങൾ മെച്ചപ്പെട്ട രീതിയിൽ ഉപയോഗിക്കാനും തീ മനുഷ്യനെ സഹായിച്ചു.

കളിമണ്ണ് ചൂളയ്ക്കുവച്ച് മെച്ചപ്പെട്ട പാത്രങ്ങളുണ്ടാക്കാനും, ആദ്യം ചെമ്പും പിന്നീട് വെള്ളോടും അതിനുശേഷം ഇരുമ്പും ഉരുക്കി ലോഹംകൊണ്ടുള്ള മെച്ചപ്പെട്ട ആയുധങ്ങളും ഉപകരണങ്ങളും നിർമിക്കാനും മനുഷ്യൻ പഠിച്ചു. മെച്ചപ്പെട്ട ആയുധങ്ങളുടെ ഉപയോഗം മനുഷ്യൻെറ കരുത്തും ഉൽപാദനക്ഷമതയും വർധിപ്പിച്ചു.

മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ബന്ധത്തിൽ നിർണായകമായ മാററങ്ങൾ വരുത്തിയ ഒന്നാണ് കൃഷിയുടെ കണ്ടുപിടുത്തം. കൃഷിയുടെ ആരംഭത്തോടെയാണ്, മനുഷ്യൻ തികച്ചും ഒരു ആഹാരോൽപ്പാദകനായത്.

നദീതീരങ്ങളിൽ സ്ഥിരമായി താമസിക്കാനും അങ്ങനെ മഹത്തായ നദീതട സംസ്ക്കാരങ്ങൾക്ക് രൂപം നൽകാനും മനു

ഷ്യനെ പ്രേരിപ്പിച്ചത് കൃഷിയാണ്. മനുഷ്യനെ ഒരു മഹാദ്ഭുതമാക്കി മാററിയ നേട്ടങ്ങളിൽ പലതിൻേറയും തുടക്കം ഇവിടെ നിന്നാണ്. ഉദ്ദേശം 8000 വർഷങ്ങൾക്കു മുമ്പാണ് മനുഷ്യൻ ആദ്യമായി കൃഷി ആരംഭിച്ചതെന്ന് കരുതപ്പെടുന്നു.

യാദൃച്ഛികമായി സംഭവിച്ച ഒന്നല്ല കൃഷിയുടെ കണ്ടുപിടിത്തം. ചുററുമുള്ള പ്രകൃതിയിൽ നടന്നുകൊണ്ടിരിക്കുന്ന മാററങ്ങളെ സൂക്ഷ്മമായി നിരീക്ഷിക്കുകയും, അവയെ തൻെറ ജീവിതം മെച്ചപ്പെടുത്തുന്നതിന് എങ്ങനെ പ്രയോജനപ്പെടുത്താമെന്ന് ചിന്തിക്കുകയും ചെയ്തതിൻെറ ഫലമായിരുന്നു കൃഷി.

മഴക്കാലവും മഞ്ഞുകാലവും വേനൽക്കാലവും മാറിമാറി വരുന്നതും ചില സന്ദർഭങ്ങളിൽ സസ്യങ്ങൾ മുററിത്തഴക്കുന്നതും ചെടികൾ പുഷ്പിക്കുന്നതും കായ്ക്കുന്നതും എല്ലാം മനുഷ്യനും മററു ജീവികളും കണ്ടിരുന്നു.

പക്ഷെ മനുഷ്യൻ, ആ കാഴ്ചയിൽനിന്ന് പാഠങ്ങൾ ഉൾക്കൊള്ളുകയും, തെരഞ്ഞെടുത്ത സസ്യങ്ങൾ കൃഷി ചെയ്ത് തനിക്കാവശ്യമായ ഭക്ഷണം ഉൽപ്പാദിപ്പിക്കുകയും ചെയ്തു തുടങ്ങി.

കൃഷിയുടെ കണ്ടുപിടുത്തത്തോടെയാണ്, ചുററുമുള്ള പ്രകൃതിയുടെ മുഖച്ഛായ മനുഷ്യൻ മാററിത്തുടങ്ങിയത്. മൃഗങ്ങളും പ്രകൃതിയിൽ മാററം വരുത്താറുണ്ട്. ഉദാഹരണമായി പ്രാചീന ഗ്രീസിൽ ഉണ്ടായിരുന്ന ഒരുതരം കാട്ടാടുകൾ, കുന്നിൻ ചെരിവുകളിലെ സസ്യജാലങ്ങൾ മുഴുവൻ തിന്നുമുടിച്ച് അവിടം മൊട്ടക്കുന്നുകളാക്കി മാററിയത്രെ. അറിഞ്ഞുകൊണ്ടല്ല അവ ആ മാററങ്ങൾ വരുത്തിവച്ചത്.

പക്ഷേ മനുഷ്യൻെറ കാര്യം വ്യത്യസ്തമാണ്. മനുഷ്യന് തൻെറ പ്രവർത്തനത്തിൻെറ വരും വരായ്കകളെക്കുറിച്ച് അറിയാം. അവൻെറ പ്രവർത്തനം ബോധപൂർവമാണ്. പ്രകൃതിയുമായി ബോധപൂർവം ഇടപഴകാനുള്ള കഴിവ് മനുഷ്യൻെറ മാത്രം സവിശേഷതയാണ്.

കൃഷിയുടെ ആവിർഭാവം മുതലാണ് മനുഷ്യൻ കാട്ടുമൃഗങ്ങളെ മെരുക്കി വീട്ടു മൃഗങ്ങളാക്കിത്തുടങ്ങിയത്. മൃഗങ്ങളിൽ നിന്നു ലഭിക്കുന്ന ഉൽപ്പന്നങ്ങൾ —മുട്ട, പാൽ—ഭക്ഷണമായി ഉപ

യോഗിക്കാൻ അതോടെ മനുഷ്യന് കഴിഞ്ഞു. ഇതോടൊപ്പം സുപ്രധാനമായ മറെറാരു ചവിട്ടുപടി കൂടി മനുഷ്യൻ കയറി. ഉൽപാദന പ്രവർത്തനത്തിൽ, തൻെറ അധ്വാനശക്തിക്കൊപ്പം മൃഗങ്ങളുടെ ശക്തി കൂടി ഉപയോഗിക്കാൻ അവൻ പഠിച്ചു. ഇവിടെ നിന്നാണ് പുതിയ മനുഷ്യൻെറ മഹത്തായ നേട്ടങ്ങളിൽ പലതിൻെറയും അടിത്തറ പണിത, പുതിയ ഊർജസ്രോതസ്സുകൾക്ക്—വെള്ളത്തിൻെറ ശക്തി, വൈദ്യുതി, കല്ക്കരി—വേണ്ടിയുള്ള അന്വേഷണത്തിൻെറ തുടക്കം.

പ്രകൃതിയുമായുള്ള ബന്ധത്തിൽ നിന്ന് മനുഷ്യൻ കൈവരിച്ച നേട്ടങ്ങളെക്കുറിച്ച് ഇനിയും ഏറെ പറയാനുണ്ട്. പക്ഷെ സ്ഥല പരിമിതിമൂലം അതിനു തുനിയുന്നില്ല. ചുരുക്കിപ്പറഞ്ഞാൽ, പ്രകൃതിയെക്കുറിച്ചുള്ള ഓരോ പുതിയ അറിവും മനുഷ്യനെ കൂടുതൽ കരുത്തനും കൂടുതൽ ബുദ്ധിമാനുമാക്കി. അവൻ കൂടുതൽ കൂടുതൽ മനുഷ്യനായി മാറി:

## കലയും ശാസ്ത്രവും

മനുഷ്യനെ മൃഗങ്ങളിൽനിന്ന് പൂർണമായും വേർതിരിക്കുന്നത് അവൻെറ മഹത്തായ സംസ്കാരമാണ്. സംസ്കാരത്തിൻെറ സുപ്രധാനമായ രണ്ടുഘടകങ്ങളാണ് കലയും ശാസ്ത്രവും.

കലയും ശാസ്ത്രവുമാണ്, മനുഷ്യനെ തികച്ചും പരിഷ്കൃതനും സംസ്കാരസമ്പന്നനുമാക്കിത്തീർക്കുന്നത്. കലയുടെയും ശാസ്ത്രത്തിൻെറയും ഉറവിടങ്ങളെക്കുറിച്ചുകൂടി ചില കാര്യങ്ങൾ നമുക്കു മനസ്സിലാക്കാം.

പടിപടിയായി, മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ബന്ധത്തിൽ ഉണ്ടായ വികാസത്തെക്കുറിച്ച് പറഞ്ഞുവല്ലോ. ഈ വികാസത്തിൻെറ ഫലമായാണ് കലയും ശാസ്ത്രവും ആവിർഭവിച്ചത്. വളരെ പ്രാചീനകാലം മുതൽക്കുതന്നെ മനുഷ്യർ ഗുഹാഭിത്തികളിലും മററും ചിത്രങ്ങൾ വരച്ചിരുന്നു എന്നതിന് തെളിവുകളുണ്ട്.

സ്പെയിനിലെയും ഫ്രാൻസിലെയും മററും പ്രാചീന ഗുഹാവശിഷ്ടങ്ങളിൽ നമ്മുടെ പൂർവികരുടെ കലാവിദ്യകൾക്ക് ഉദാഹരണങ്ങൾ കണ്ടെത്തിയിട്ടുണ്ട്.

വേട്ടയാടി നടന്നിരുന്ന ആദിമനുഷ്യൻ വേട്ടമൃഗങ്ങളുടെ ചിത്രങ്ങൾ വരച്ചു. ചിത്രകലയുടെ ആവിർഭാവംതന്നെ ഈ പ്രാചീനചിത്രങ്ങളിൽ നിന്നാണ്.

കാലം ചെന്നതോടെ, വേട്ടമൃഗങ്ങളെ കീഴടക്കിയതിലുള്ള സന്തോഷം പ്രകടമാക്കുന്നതിനുവേണ്ടി മനുഷ്യർ സംഘംചേർന്ന് നൃത്തം ചെയ്യാനും പാട്ടുകൾ പാടാനും ആരംഭിച്ചു.

രക്തബന്ധമുള്ള കുടുംബാംഗങ്ങൾ ഒന്നിച്ചുചേർന്ന് കുലങ്ങളായി ജീവിച്ചു തുടങ്ങിയപ്പോൾ, ഓരോ കുലങ്ങളും തങ്ങൾക്ക് ഉപകാരപ്രദമായ സസ്യങ്ങളെയും മൃഗങ്ങളെയും തങ്ങളുടെ 'കുലചിഹ്ന'ങ്ങളായി തിരഞ്ഞെടുത്തു. പ്രസ്തുത സസ്യങ്ങളുടെയും മൃഗങ്ങളുടെയും മാതൃകകളെയും പ്രതീകങ്ങളെയും പൂജിച്ച് അവയെ വളരുവാനും പെരുകുവാനും പ്രേരിപ്പിക്കാമെന്ന് ആദിമമനുഷ്യൻ വിചാരിച്ചിരുന്നു. ഇത്തരം പൂജകൾക്കായുള്ള നൃത്തങ്ങളിൽനിന്നും ഗാനങ്ങളിൽനിന്നും മററനേകം കലാരൂപങ്ങൾ ഉരുത്തിരുഞ്ഞുണ്ടായി.

സസ്യങ്ങളെയും മൃഗങ്ങളെയും മാത്രമല്ല, ഇടിമിന്നൽ, മഴ, കൊടുങ്കാററ് എന്നിങ്ങനെ തന്നെ പേടിപ്പെടുത്തിയിരുന്ന മററനേകം പ്രകൃതിശക്തികളെയും ആദിമമനുഷ്യൻ പൂജിക്കുകയും ആരാധിക്കുകയും ചെയ്തിരുന്നു. ഈ പൂജകളും ആരാധനകളുമൊക്കെയാണ് മനുഷ്യ സംസ്കാരത്തിൻെറ ഭാഗങ്ങളായ മതവിശ്വാസങ്ങൾക്കും ആചാരങ്ങൾക്കും തുടക്കം കുറിച്ചത്.

ചുരുക്കിപ്പറഞ്ഞാൽ. ചുററുപാടുമുള്ള പ്രകൃതിയിലെ വിവിധ ശക്തികളോടുള്ള മനുഷ്യമനസ്സിൻെറ പ്രതികരണങ്ങളിൽ നിന്നാണ് കല ആവിർഭവിച്ചത്.

പ്രകൃതിയെക്കുറിച്ചും തന്നെക്കുറിച്ചുമുള്ള മനുഷ്യൻെറ അറിവ് വികസിച്ച് വന്നതിനനുസൃതമായി കലാരൂപങ്ങളിലും കലയുടെ ധർമങ്ങളിലും മാററങ്ങൾ വന്നുകൊണ്ടിരുന്നു.

ശാസ്ത്രത്തിൻെറ തുടക്കവും പ്രകൃതിയും മനുഷ്യനും തമ്മിലുള്ള പരസ്പര ബന്ധത്തിൽ നിന്നു തന്നെയാണ്. ആഹാരസമ്പാദനത്തിനുവേണ്ടിയുള്ള പുതിയ പരിശ്രമങ്ങൾക്കിടയിൽ, ഉപകരണങ്ങൾ നിർമിക്കാൻ മനുഷ്യൻ പഠിക്കുകയുണ്ടാ

യല്ലോ. ആ ഉപകരണങ്ങളിൽ നിന്നും അതുണ്ടാക്കാൻ പ്രേരകമായിത്തീർന്ന മനുഷ്യാദ്ധ്വാനത്തിൽ നിന്നുമാണ് ശാസ്ത്രത്തിന്റെ ഉദ്ഭവം.

ഉപകരണങ്ങൾ ഉപയോഗിക്കാൻമനുഷ്യനെ പ്രാപ്തനാക്കിയത്, അവന്റെ സ്വതന്ത്രമായ കൈകളാണ്. പക്ഷെ കൈകൾ ഉണ്ടായതുകൊണ്ട് മാത്രമായില്ല. കൈയും കണ്ണും തമ്മിലുള്ള സഹകരണം, ഉപകരണങ്ങളുടെ ഉപയോഗത്തിന് അത്യാവശ്യമായ ഒരുപാധിയാണ്.

കുരങ്ങുമനുഷ്യനിൽ നിന്ന് മനുഷ്യനിലേക്ക് വികസിക്കുന്നതിനിടയിൽ, തലച്ചോറിലെ കൈയിന്റെയും കണ്ണിന്റെയും സഹകരണത്തെ സഹായിക്കുന്ന ഭാഗങ്ങൾക്ക് വളരെയേറെ വികാസമുണ്ടായി. ഇത് ശാസ്ത്രത്തിന്റെ വികാസത്തെ വളരെയേറെ സഹായിച്ച ഒന്നായിരുന്നു.

ഉപകരണങ്ങളുടെ നിർമാണം സുപ്രധാനമായ മററു ചില വികാസങ്ങൾക്കുകൂടി വഴി തെളിക്കുകയുണ്ടായി. ഒരു ഉപകരണം ഏററവും നല്ലതായിത്തീരുന്നത് എങ്ങനെയാണ്?

പരീക്ഷിച്ചും പരിഷ്കരിച്ചും ഉള്ള ഈ കഴിവ്, മനുഷ്യമനസ്സിൽ ശാസ്ത്രീയ ചിന്താഗതിക്ക് അടിത്തറയിട്ടു.

ഈ കഴിവാണ് കാര്യങ്ങൾ മുൻകൂട്ടി ആസൂത്രണം ചെയ്യാനുള്ള കഴിവായി വികസിച്ചത്. ഉപകരണങ്ങളുടെ നിർമാണവും ഉപയോഗവുമാണ് പ്രകൃതിയിലുള്ള വിവിധ വസ്തുക്കളുടെ ഭൗതിക ഗുണങ്ങളെക്കുറിച്ച് മനസ്സിലാക്കാൻ മനുഷ്യനെ സഹായിച്ചത്. ഭൗതികശാസ്ത്രത്തിന്റെ തുടക്കം അവിടെ നിന്നാണ്.

പരീക്ഷിക്കാനും പരിഷ്കരിക്കാനുമുള്ള കഴിവിനോടൊപ്പം തന്നെ മറെറാരു പ്രധാന കഴിവുകൂടി മനുഷ്യനുണ്ടായി, ചുററുപാടും നടക്കുന്ന കാര്യങ്ങൾ നിരീക്ഷിക്കാനുള്ള കഴിവ്. വേട്ടയാടിനടന്ന കാലത്തു തന്നെ, മൃഗങ്ങളെക്കുറിച്ച് മനുഷ്യന് പല കാര്യങ്ങളും മനസ്സിലായിരുന്നു.

ബുദ്ധിശക്തി വികസിച്ചുവരുകയും നിരീക്ഷണപാടവം കൂടിവരുകയും ചെയ്തതോടെ, മൃഗങ്ങളുടെ പെരുമാററങ്ങളെ

ക്കുറിച്ച് കൂടുതൽ കൂടുതൽ കാര്യങ്ങൾ മനുഷ്യൻ മനസ്സിലാക്കിത്തുടങ്ങി.

അതുപോലെ തന്നെ, സസ്യങ്ങളെക്കുറിച്ചും. സസ്യങ്ങളെക്കുറിച്ചുള്ള ഈ അറിവാണല്ലോ കുറേക്കാലത്തിനുശേഷം കൃഷിയുടെ കണ്ടുപിടുത്തത്തിനുകാരണമായത്. സസ്യങ്ങളെക്കുറിച്ചും മൃഗങ്ങളെക്കുറിച്ചുമുള്ള ഈ അറിവുകളിൽ നിന്നാണ് ജീവശാസ്ത്രത്തിൻെറ തുടക്കം.

മൃഗങ്ങളെയും സസ്യങ്ങളെയും മാത്രമല്ല മനുഷ്യൻ നിരീക്ഷിച്ചത്. എന്നും പ്രഭാതത്തിൽ ഉദിച്ചുയരുന്ന സൂര്യനും, രാത്രികാലങ്ങളിൽ തെളിഞ്ഞുകാണുന്ന ചന്ദ്രനും നക്ഷത്രങ്ങളും എല്ലാം അവൻെറ ശ്രദ്ധയിൽപെട്ടു. മഴ പെയ്യുന്നതും, കാലാവസ്ഥയിൽ മാററങ്ങൾ വരുന്നതുമൊക്കെ ആദ്യമാദ്യം അവൻ അമ്പരപ്പോടെ നോക്കിക്കണ്ടു. ഈ കാഴ്ചകൾ അവൻെറ മനസ്സിൽ അനേകം ചോദ്യങ്ങളുയർത്തി.

കൃഷി ആരംഭിച്ചതോടെ, പ്രകൃതിയിലും കാലാവസ്ഥയിലുമുണ്ടാകുന്ന മാററങ്ങളെക്കുറിച്ച് മനസ്സിലാക്കുകയും അതനുസരിച്ച് പ്രവർത്തിക്കുകയും ചെയ്യുക എന്നത് കൂടുതൽ അത്യാവശ്യമായി മാറി. അങ്ങനെയാണ് നക്ഷത്രങ്ങളെയും ഗ്രഹങ്ങളെയും കാലാവസ്ഥാമാററങ്ങളെയും കുറിച്ച് അവൻ ചില ധാരണകളുണ്ടാക്കിയത്. ഈ ധാരണകളിൽ നിന്നാണ് ജ്യോതിശാസ്ത്രത്തിൻെറ ആരംഭം.

കൃഷിയുടെ കണ്ടുപിടുത്തത്തോടെ, കൃഷിസ്ഥലങ്ങൾ അളന്ന് വിഭജിക്കേണ്ട ആവശ്യമുണ്ടായി. അതിനുള്ള മാർഗം എന്ന നിലയ്ക്കാണ് ജ്യാമിതി അഥവാ ജ്യോമട്രി കണ്ടുപിടിക്കപ്പെട്ടത്. ജ്യോമട്രി എന്ന വാക്കിൻെറ അർഥം 'ഭൂമി അളക്കൽ' എന്നാണ്. ജ്യാമിതിയിൽ നിന്നാണ് പിൽക്കാലത്ത് ഗണിതശാസ്ത്രം ഉരുത്തിരിഞ്ഞുവന്നത്.

അങ്ങിനെ, പ്രകൃതിയുമായി മല്ലടിച്ച്, ജീവിക്കുന്നതിനിടയിൽ മനുഷ്യൻ മനസ്സിലാക്കിയ നിരവധി കാര്യങ്ങൾ, ക്രമത്തിൽ വികസിച്ചാണ് മഹത്തായ ശാസ്ത്രം ആവിർഭവിച്ചത്. ആഹാരസമ്പാദനവുമായി ബന്ധപ്പെട്ട പ്രവർത്തനങ്ങൾ എന്ന നിലയ്ക്കാണ് ശാസ്ത്രത്തിൻെറ തുടക്കം. വളരെക്കാലത്തിനു

ശേഷമാണ് ഇന്നു നാമറിയുന്ന ശുദ്ധ ശാസ്ത്രശാഖകൾ (ഭൗതികവും രസതന്ത്രവും സസ്യശാസ്ത്രവും ജന്തുശാസ്ത്രവുമെല്ലാം) ഉരുത്തിരിഞ്ഞുവന്നത്.

അങ്ങിനെ, കുരങ്ങുമനുഷ്യനിൽനിന്ന് തികച്ചും വ്യത്യസ്തനായ മനുഷ്യൻ രൂപംകൊണ്ടു—പ്രകൃതിയുടെ രഹസ്യങ്ങൾ നിരീക്ഷിക്കാനും, മനസിലാക്കാനും, ശാസ്ത്രീയമായി ചിന്തിക്കാനും കഴിവുള്ള പരിഷ്കൃതനായ, ആധുനിക മനുഷ്യൻ.

## "മനുഷ്യൻ എത്ര മനോഹരമായ പദം"

പ്രസിദ്ധ റഷ്യൻ സാഹിത്യകാരനായ മാക്സിം ഗോർക്കിയെക്കുറിച്ച് നിങ്ങൾ കേട്ടിട്ടില്ലേ? അദ്ദേഹം ഒരിക്കൽ പറഞ്ഞു: "മനുഷ്യൻ! എത്ര മനോഹരമായ പദം!"

എത്ര ശരി! മനുഷ്യനോളം സൗന്ദര്യമുള്ള എന്തെങ്കിലും ഈ പ്രകൃതിയിലുണ്ടോ? പക്ഷെ ഈ സൗന്ദര്യം, ഈ കഴിവ്, ഈ കരുത്ത്, ഈ ബുദ്ധിശക്തി....എത്രയെത്ര നീണ്ട, എത്ര കഠിനമായ യാത്രക്കു ശേഷമാണ് മനുഷ്യന് കൈവന്നത് എന്നോർത്തുനോക്കൂ. അപ്പോഴേ, നമുക്ക് മനുഷ്യ മഹത്വം പൂർണമായി മനസ്സിലാവൂ.

അതിനു വേണ്ടിയാണ് നാം മനുഷ്യൻ മനുഷ്യനായ കഥയിലൂടെ അതിവേഗത്തിൽ ഒന്നോടിപ്പോന്നത്.

എന്തെന്തെല്ലാം വിശേഷണങ്ങളാണ് ശാസ്ത്രകാരന്മാരും ചിന്തകൻമാരും മനുഷ്യന് നൽകിയിട്ടുള്ളതെന്നോ! "ടൂൾ നിർമിക്കുന്ന ജീവി" "അധ്വാനിക്കുന്ന ജീവി" "നിവർന്നു നിൽക്കുന്ന ജീവി", "സംസാരിക്കുന്ന ജീവി", "സംസാരിക്കുന്ന മൃഗം", "നഗ്നവാനരൻ", "ആശയങ്ങൾ നിർമിക്കുന്ന ജീവി", "സാമൂഹ്യ ജീവി", "സംസ്കാര സമ്പന്നനായ ജീവി" അങ്ങനെയങ്ങിനെ വിശേഷണങ്ങൾ നീളുന്നു.

പക്ഷേ, മനുഷ്യന്റെ മഹത്വം ഈ വിശേഷണങ്ങളിലൊന്നും ഒതുങ്ങിനിൽക്കുന്നതല്ല എന്നതാണ് സത്യം. ഈ വിശേഷണങ്ങളോരോന്നും മനുഷ്യന്റെ ചില വശങ്ങളെ മാത്രമേ ഉൾക്കൊള്ളുന്നുള്ളൂ.

ആദ്യന്തമില്ലാത്ത പ്രപഞ്ചത്തറവാട്ടിലെ, സൗരയൂഥമെന്ന കൊച്ചു കുടുംബത്തിലുള്ള ഭൂമിയെന്ന സുന്ദരമായ വീട്ടിൽ, ഏകകോശ ജീവിയെന്ന ഇത്തിരിപ്പിറുങ്ങൻ വല്യപ്പൂപ്പന്റെ പിൻതുടർച്ചക്കാരായി, മറുപിള്ള സസ്തനികളുടെ കൂട്ടത്തിലെ ''പ്രൈമേററ്'' എന്ന നരവാനര ഗണത്തിലെ, ''ഹോമിനോയ്ഡിയാ'' മഹാകുടുംബത്തിൽപ്പെട്ട ''ഹോമിനിഡ്'' കുടുംബത്തിലെ 'ഹോമോ' എന്ന വകുപ്പിൽപ്പെട്ട 'ഹോമോസാപ്പിയൻ'' അഥവാ മനുഷ്യൻ....

പ്രകൃതിയുമായുള്ള നിരന്തരമായ ഇടപെടൽവഴി, സാമൂഹ്യ ജീവിതം വഴി, അധ്വാനം വഴി, മനുഷ്യന് കൈവന്നിട്ടുള്ള നേട്ടങ്ങൾ മുഴുവൻ വിവരിക്കുവാൻ എത്ര പുസ്തകങ്ങളെഴുതിയാലും മതിയാവില്ല

ഈ കഥയുടെ തുടക്കത്തിൽ പറഞ്ഞതോർമയുണ്ടോ? ഇത് നമുക്കറിയാവുന്നതിൽ വച്ച് ഏററവും നീണ്ടകഥയാണെന്ന്....ഇനി ഒരു കാര്യം കൂടിപറയാം. ഇത് ഒരിക്കലും അവസാനിക്കാത്ത കഥ കൂടിയാണ്.

എന്തുകൊണ്ടാണ് ഈ കഥ അവസാനിക്കാത്തത്?

മനുഷ്യൻ ഓരോ ദിവസവും കൂടുതൽ മനുഷ്യനായിക്കൊണ്ടിരിക്കുകയാണ് എന്നതുകൊണ്ട് പ്രകൃതിയെക്കുറിച്ച്, തന്നെക്കുറിച്ച്, തന്റെ സഹജീവികളെക്കുറിച്ച്, അന്യഗ്രഹങ്ങളെക്കുറിച്ച് അവൻ നേടുന്ന ഓരോ പുതിയ അറിവും അവനെ കൂടുതൽ കൂടുതൽ സംസ്കാര സമ്പന്നനും ബുദ്ധിശാലിയുമാക്കി മാററുന്നു.

പത്തോ നൂറോ വർഷം മുമ്പ് ജീവിച്ചിരുന്ന മനുഷ്യരേക്കാൾ എത്രയേറെ കാര്യങ്ങളാണ് ഇന്ന് ജീവിക്കുന്ന നമുക്കറിയുക എന്നോ. ഇനി, നൂറു നൂററമ്പതു വർഷം കഴിഞ്ഞ് ഇവിടെ ജീവിക്കാൻ പോകുന്ന നിങ്ങളുടെ മക്കളുടെ മക്കളുടെ മക്കളുടെ കാര്യമോ? അവർ അറിവിലും കഴിവിലുമൊക്കെ നമ്മെക്കാൾ എത്രയോ മുന്നിലായിരിക്കും.

അങ്ങനെ മനുഷ്യൻ മനുഷ്യനാവുന്ന കഥ, അനുസ്യൂതം തുടർന്നുകൊണ്ടിരിക്കും.

ആ കഥയുടെ ഏററവും മനോഹരമായ ഒരു ഘട്ടത്തിലാണ് നാം ജീവിക്കുന്നത്. ആ നിലക്ക് നാം മഹാഭാഗ്യവാന്മാരാണ്.

എന്താണാ ഭാഗ്യം?

നമ്മുടെ പൂർവികന്മാർക്കാർക്കും ലഭിക്കാതിരുന്നത്ര അറിവുകളുടെ ഉടമസ്ഥൻമാരാണ് നമ്മാം. അതുകൊണ്ടുതന്നെ മാനവരാശിയുടെ മുന്നിലുള്ള എല്ലാത്തരം പ്രശ്നങ്ങരംക്കും പരിഹാരം കണ്ടെത്താൻ, മനുഷ്യ ജീവിതം ഏററവും സുഖസമ്പൂർണമാക്കാൻ നമുക്കു കഴിയും, കഴിയണം.

അതിനിടയിൽ ചില കറുത്ത പാടുകളുണ്ട്.

ഈ ഭൂമിയെ, മനുഷ്യരാശിയെയാകെത്തന്നെ, നാശത്തിൻെറ പടുകുഴിയിലേക്ക് വലിച്ചിഴക്കാൻ ശ്രമിക്കുന്ന ദുർഭൂതങ്ങരം.

അരാണവർ?

അണുവായുധക്കൂമ്പാരങ്ങളുണ്ടാക്കുന്നവർ, ആർത്തിയും ദുരയും ലാഭക്കൊതിയും മുഴുത്ത് സ്വന്തം സഹോദരന്മാരെ ചൂഷണം ചെയ്യുന്നവർ, ഭോപ്പാലിൽ മനുഷ്യരെ കൊന്നവർ, പട്ടിണിയും ദാരിദ്ര്യവും സൃഷ്ടിക്കുന്നവർ, നമ്മുടെ പ്രിയപ്പെട്ട വനങ്ങളും പുഴകളും വായുവും നഞ്ചുകലക്കി നശിപ്പിക്കുന്നവർ.

അവർ നമ്മുടെ ശത്രുക്കളാണ്.

മുഴുവൻ മാനവരാശിയുടേയും ശത്രുക്കരം.

അവരെ തോല്പിച്ചു തുരത്തിക്കൊണ്ടേ നമ്മുടെ മനോഹരമായ ഈ കഥ തുടരും എന്ന് ഉറപ്പുവരുത്താനാവൂ.

മനുഷ്യൻ മനുഷ്യനായ കഥ തല്ക്കാലത്തേക്ക് ഇവിടെ അവസാനിപ്പിക്കാം. അതിനിടയിൽ, മനുഷ്യൻ അവൻെറ സുദീർഘമായ ചരിത്രത്തിനിടയിൽ കൈവരിച്ച മഹത്തായ നേട്ടങ്ങളുടെ രത്നച്ചുരുക്കം ഒന്നോർമിച്ചോളൂ.

ഒന്ന്, പ്രകൃതിയിൽ നടന്നുവരുന്ന നീണ്ടുനീണ്ട പരിണാമ പ്രവർത്തനത്തിൻെറ ഫലമായാണ് താൻ മനുഷ്യനായിത്തീർന്നത് എന്ന് മനുഷ്യന് അറിയാം. അതായത്, താൻ പ്രകൃതിയുടെ ഭാഗമാണെന്ന് മനുഷ്യനറിയാം.

രണ്ട്, പ്രകൃതിയിൽ താൻ നടത്തുന്ന പ്രവർത്തനങ്ങളുടെ പ്രത്യാഘാതങ്ങൾ മനുഷ്യനറിയാം; അതുകൊണ്ട് പ്രകൃതിയുമായി ഏററവും മനോഹരമായ വിധത്തിൽ ഇടപഴകാൻ അവന് കഴിയും.

മൂന്ന്, മനുഷ്യനും മനുഷ്യനും തമ്മിലുള്ള ബന്ധം ഏററവും സുന്ദരമാക്കിത്തീർക്കുന്നത് എങ്ങനെ എന്ന് മനുഷ്യനറിയാം.

മനുഷ്യനും മനുഷ്യനും തമ്മിലുള്ള ബന്ധം ഏററവും മനോഹരമായിത്തീരുമ്പോൾ, മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ബന്ധം എന്നത്തേക്കാളും സന്തോഷകരമാവുന്നു. മനുഷ്യകഥ കൂടുതൽ കൂടുതൽ ഉജ്ജ്വലമായിത്തീരുന്നു.

മനുഷ്യൻെറ മഹത്തായ നേട്ടങ്ങളിൽ നമുക്ക് ആഹ്ളാദിക്കാം.

മനുഷ്യരാണ് എന്നതിൽ നമുക്ക് അഭിമാനിക്കാം.

മാനവരാശിയെ നാശത്തിലേക്ക് നയിക്കുന്ന എല്ലാ ശക്തികളേയും നമുക്ക് വെറുക്കാം.

മനുഷ്യപുരോഗതിക്കായി നമുക്ക് പഠിക്കാം.

മനുഷ്യനെ കൂടുതൽ മനുഷ്യനാക്കുന്ന കഥയിൽ നമുക്ക് പങ്കാളികളാകാം.

മനുഷ്യപുരോഗതിക്കായി നമുക്ക് കഠിനാധ്വാനം ചെയ്യാം.

# സിന്ധു നദീതീരത്ത്

ഇത് സിന്ധുവിന്റെ കഥയാണ്. സിന്ധുവെന്ന പെൺകുട്ടിയുടെയല്ല, സിന്ധുനദിയുടെ. ഇന്ത്യയിലെ ഏററവും വലിയ നദികളാണ് സിന്ധുവും ഗംഗയും ബ്രഹ്മപുത്രയും.

ഗംഗയെ പുണ്യനദിയായി ഹിന്ദുക്കൾ കരുതുന്നു. അതിലെ സ്നാനം പാപങ്ങൾ കഴുകിക്കളയുന്നതായി അവർ കരുതുന്നു. വൈദിക സംസ്കാരവും നാം ഇന്നറിയുന്ന തരത്തിലുള്ള ഹിന്ദുമതവും വളർന്നു വികസിച്ചത് ഗംഗാതീരങ്ങളിലാണ്. വളരെക്കാലത്തേക്ക് ഇന്ത്യയുടെ ചരിത്രം എന്നാൽ ഗംഗാതടനിവാസികളുടെ ചരിത്രം എന്നാണ് ധരിച്ചിരുന്നത്. ഇതാകട്ടെ, രണ്ടു തരത്തിൽ നാമറിയുന്നു. ഒന്ന്: രാമായണം, ഭാരതം മുതലായ പൗരാണിക കഥകളിലൂടെ. ഇവയിൽ സത്യമായ ചരിത്രാംശങ്ങളും കെട്ടുകഥകളും കൂടിക്കലർന്നു കിടക്കുന്നു. രണ്ടും വേർതിരിച്ചെടുക്കുക പ്രയാസം. ബുദ്ധൻ, മഹാവീരൻ എന്നിവരുടെ അനുയായികളുടെ കൃതികളിൽനിന്നും ആയുർവേദം, ജ്യോതിഃശാസ്ത്രം മുതലായ ശാസ്ത്രഗ്രന്ഥങ്ങളിൽനിന്നും പൗരാണിക ഗ്രീക്ക് സഞ്ചാരികളുടെ കുറിപ്പുകളിൽ നിന്നുമാണ് രണ്ടാമത്തെ തരത്തിലുള്ള വിവരം ലഭിക്കുന്നത്. ഈ ചരിത്രം—ക്രിസ്തുവിന് ഏതാണ്ട് 600 കൊല്ലം മുമ്പു തുടങ്ങുന്നു. അതിനുമുമ്പ് നമ്മുടെ ഭാരതത്തിൽ എങ്ങനെയുള്ള ആളുകളാണ് ജീവിച്ചിരുന്നത്? അവർ ഭക്ഷണവും മററു സാധനങ്ങളും ഉണ്ടാക്കിയിരുന്നത് എങ്ങനെയാണ്? അവരുടെ ഭാഷ എന്ത്? ആചാരങ്ങൾ എന്ത്? ഒന്നും അറിഞ്ഞുകൂടായിരുന്നു.

കച്ചവടം ചെയ്യാനായി നമ്മുടെ നാട്ടിൽ എത്തുകയും തികഞ്ഞ കാപട്യത്തിലൂടെ നമ്മുടെ നാട്ടിൽ ആധിപത്യം സ്ഥാപിക്കു

കയും ചെയ്ത വിദേശികരം നമ്മെ പഠിപ്പിച്ച ചരിത്രം മററൊന്നാണ്. അവരുടെ വരവോടുകൂടി മാത്രമേ ഭാരതത്തിൽ സംസ്കാരം ഉണ്ടായിട്ടുള്ളുവത്രെ! അതിനുമുമ്പ് നാമെല്ലാം തനി കാടൻമാർ, അപരിഷ്കൃതർ ആയിരുന്നത്രെ! അയ്യായിരം കൊല്ലം പഴക്കമുള്ള ഈജിപ്തിലെയും ബാബിലോണിയയിലെയും സംസ്കാരങ്ങളെക്കുറിച്ച് കേട്ടിട്ടുണ്ടല്ലൊ. ഈജിപ്തിലെ ഫറോവമാർ നിർമ്മിച്ച അതിഭീമാകാരങ്ങളായ പിരമിഡുകളും ഊർ, ഉറൂക് മുതലായ സ്ഥലങ്ങളിലെ കൂററൻ ദേവാലയങ്ങളുടെ അവശിഷ്ടങ്ങളും ഈ സംസ്കാരങ്ങളുടെ സ്മരണ നിലനിർത്തിക്കൊണ്ടിരുന്നു. എന്നാൽ നമുക്കുണ്ടായിരുന്നത് ഇതിഹാസങ്ങരം മാത്രം. അവ പ്രകാരം രണ്ടായിരമോ, പരമാവധി രണ്ടായിരത്തഞ്ഞൂറോ കൊല്ലത്തിലധികം പഴക്കം നമ്മുടെ സംസ്കാരങ്ങരംക്ക് അവകാശപ്പെടാൻ പററുമായിരുന്നില്ല.

കഴിഞ്ഞ 50-60 കൊല്ലം മുമ്പു മാത്രമാണ് ഈ സ്ഥിതിയിൽ ഒരു മാററം ഉണ്ടായത്. ആര്യൻമാർ വരികയും തങ്ങളുടെ വൈദികസംസ്കാരം ഇവിടെ കെട്ടിപ്പടുക്കുകയും ചെയ്തതിൻെറ 1500 ലധികം കൊല്ലം മുമ്പു തന്നെ ഭാരതത്തിൽ അതിമഹത്തായ ഒരു സംസ്കാരം നിലനിന്നിരുന്നു. ആ കാലഘട്ടത്തിലെ ഏററവും പുരോഗമിച്ച സംസ്കാരമായിരുന്നു അത്. ഏററവും വലുതും. സിന്ധു നദീതീരങ്ങളിലാണ് അത് വളർന്നു വികസിച്ചത്. ഏതാണ്ട് 3000 കൊല്ലം മുമ്പ് അത് പരിപൂർണമായി നശിക്കുകയും മണ്ണിന്നടിയിലാവുകയും ചെയ്തു. 1921 ലാണ് ഇതെല്ലാം ആദ്യമായി കണ്ടുപിടിക്കപ്പെട്ടത്, മൊഹഞ്ജോദാരോ, ഹരപ്പ എന്നീ പ്രദേശങ്ങളിൽ. ഇവ രണ്ടും ഇന്ന് പാകിസ്ഥാനിലാണ്. പിന്നീട് ഈ സംസ്കാരത്തിൻെറ അവശിഷ്ടങ്ങരം ഗുജറാത്ത് തീരത്തുള്ള ലോഥൽ, ചഞ്ഞുദരോ, രൂപാർ, കാളിബംഗൻ തുടങ്ങി മററനേകം സ്ഥലങ്ങളിലും കണ്ടെടുക്കുകയുണ്ടായി. ഇവയാകെ ഇന്ന് ഹരപ്പൻസംസ്കാരം അഥവാ സൈന്ധവ സംസ്കാരം എന്ന പേരിൽ അറിയപ്പെടുന്നു. ഈ സംസ്കാരത്തിൻെറ കഥയാണ് സിന്ധുവിൻെറ കഥ. ഈ കഥ അന്ന് ഓലയിലോ കടലാസിലോ എഴുതുകയോ കല്ലിൽ കൊത്തിവെക്കുകയോ ചെയ്തിരുന്നില്ല. അക്കാലത്ത് ജനങ്ങരം ഉപയോഗിച്ചിരുന്ന ആയുധങ്ങരം, പാത്രങ്ങരം, ആഭരണങ്ങരം മുതലായവയിൽ

നിന്നും കുഴിച്ചെടുത്തു കിട്ടുന്ന മററു തെളിവുകളിൽ നിന്നു മാണ് ഈ ചരിത്രത്തിന് രൂപം കൊടുക്കുന്നത്.

## മൊഹഞ്ജോദാരൊ

ക്രിസ്തുവിന് 2000 വർഷം മുമ്പ് സിന്ധുനദീതീരത്ത് മനോഹരമായ ഒരു നഗരം. ഇന്നത്തെ കറാച്ചി നഗരത്തിൽ നിന്ന് ഏതാണ്ട് 400 കിലോമീററർ വടക്കോട്ടുമാറി അത് സ്ഥിതിചെയ്തിരുന്നു. അന്ന് ലോകത്തിൽ മറെറവിടെയും ഇങ്ങനത്തെ ഒരു നഗരമുണ്ടായിരുന്നില്ല എന്നു പറഞ്ഞാൽ മുഴുവൻ ശരിയല്ലതാനും. അതിനു 650 കിലോമീററർ വടക്കോട്ടുമാറി ഹരിയൂപ എന്ന അതേപോലൊരു നഗരം ഉണ്ടായിരുന്നു. ഈജിപ്തിലെ മെംഫിസും ഗിസായും മെസപ്പൊട്ടേമിയയിലെ ഊറും ഉറൂക്കും ഒക്കെ ഇതിലും പഴയ പട്ടണങ്ങളാണ്. അവിടത്തെ പിരമിഡുകളും സിഗ്ഗുറാത്തുകളും വിസ്മയാവഹങ്ങളായ കാഴ്ചകളായിരുന്നു. ഒരുവേള അവിടങ്ങളിൽ കൂടുതൽ ജനങ്ങളും ഉണ്ടായിരുന്നിരിക്കാം. പക്ഷെ, നഗരം എന്നവാക്കു കേൾക്കുമ്പോൾ നമ്മുടെ മനസിൽ പല ചിത്രങ്ങൾ രൂപപ്പെടുന്നു. ആ ചിത്രങ്ങൾക്ക് അനുരൂപമായ നഗരങ്ങളായിരുന്നില്ല ഈജിപ്തിലെയും മെസപ്പൊട്ടേമിയയിലെയും പട്ടണങ്ങൾ. എന്താണ് ഈ ചിത്രങ്ങൾ? നെടുകെയും കുറുകെയുമുള്ള വിശാലമായ വീഥികൾ, ഇടക്കിടക്ക് ചെറിയ തെരുവുകൾ, റോഡിൻെറ വശങ്ങളിൽ ബഹുനില മാളികകൾ, റോഡിൻെറ ഓരത്തുകൂടെ അഴുക്കുചാലുകൾ, ധാന്യപ്പുരകൾ, പണിശാലകൾ, വിനോദസ്ഥലങ്ങൾ ഇങ്ങനെ പലതും. ഇതെല്ലാം ഇവിടെ ഉണ്ടായിരുന്നു. ഇന്നത്തെ നഗരാസൂത്രകരെക്കൂടി അമ്പരപ്പിക്കുന്നത്ര വിശദമായി ആസൂത്രണം ചെയ്ത നഗരങ്ങളാണ് സൈന്ധവസംസ്കാരത്തിൻെറ പ്രശസ്തിക്ക് മുഖ്യനിദാനം.

### നഗരസംവിധാനം

നമുക്കീ നഗരമൊന്നു ചുററിക്കാണുക. സിന്ധു നദിയുടെ പടിഞ്ഞാറെക്കരയിലാണിത്. ഒന്ന് ചുററിവരാൻ ഏതാണ്ട് 5 കിലോമീററർ നടക്കണം. ഇന്നത്തെ നഗരങ്ങളെ അപേക്ഷിച്ച് ചെറുതുതന്നെ, പക്ഷെ, ഇത് 4000 കൊല്ലം മുമ്പത്തെ കഥയാണ്.

ലോകത്തിൻെറ മററു പല ഭാഗങ്ങളിലും അപ്പോഴും മനുഷ്യർ ഗുഹകളിലാണ് താമസിക്കുന്നത്. നമുക്ക് നഗരത്തിനകത്തേക്കു കടക്കാം. കിഴക്കുപടിഞ്ഞാറായി രണ്ട് വലിയ റോഡുകൾ, അവയ്ക്കു കുറുകെ തെക്കുവടക്കായി മൂന്ന് വലിയ റോഡുകളും ഈ റോഡുകൾക്ക് നല്ല വീതിയുണ്ട്. ഏതാണ്ട് 13.14 മീററർ. പടിഞ്ഞാറുഭാഗമാണ് നഗരത്തിൻെറ പ്രമുഖസ്ഥാനം. അവിടെ പ്രത്യേകിച്ച് നടുവശം പ്രത്യേകമായി കുറച്ച് ഉയർത്തിയിരിക്കുന്നു. എന്തൊക്കെയാണിവിടെ കാണുന്നത്? രാജാവിൻെറകൊട്ടാരമുണ്ടോ? ഇല്ല. പിന്നെയോ അതാ ഒരു പടുകൂററൻ ധാന്യക്കലവറ. വണ്ടിക്കണക്കിന് ധാന്യങ്ങൾ അതിൽ കൊണ്ടുവന്നു തള്ളുന്നു. നഗരത്തിലെ നിവാസികൾക്കെല്ലാം ഭക്ഷിക്കാനായി എവിടെ നിന്നാണ് ഈധാന്യമെല്ലാം കൊണ്ടുവരുന്നത്? സമീപത്തുള്ള ഗ്രാമങ്ങളിൽ നിന്നോ? നമുക്കവിടെയും പോയി നോക്കാം. ഇപ്പോൾ ആദ്യം നഗരം കാണാം. പിന്നെന്തൊക്കെയാണവിടെയുള്ളത്? അതാ, അതിസുന്ദരമായ ഒരു സ്വിമ്മിങ്പൂൾ, നീന്തൽക്കുളം. അത് നീന്തൽക്കുളമല്ല, മാന്ത്രികാനുഷ്ഠാനങ്ങൾക്കുള്ള പ്രത്യേക കുളമാണ്. ഇന്നത്തെ നമ്മുടെ സ്വിമ്മിങ്പൂളുകളെപ്പോലും അതിശയിപ്പിക്കും. തുടർച്ചയായി വെള്ളം മാററാനുള്ള സംവിധാനമുണ്ട്. പ്രത്യേകമായ കുളി മുറികൾ വേറെയുമുണ്ട് വടക്കുഭാഗത്തതാ വളരെ വലിയൊരു ഗൃഹം. അതിന് 70 മീററർ നീളവും 23 മീററർ വീതിയുമുണ്ട്. ഇത് ഒരു സാധാരണ വീടല്ല. എന്നാൽ രാജകൊട്ടാരത്തിൻെറ പ്രൗഢിയുമില്ല. പുരോഹിതപ്രമാണിമാരുടെ കേന്ദ്രമായിരിക്കാം. തെക്കുഭാഗത്ത് വലിയൊരു അസംബ്ലിഹാളും തെക്കെ അററത്ത് കൊത്തളവും കാണുന്നു. ചുററും ചുട്ട ഇഷ്ടിക കൊണ്ട് കനത്ത മതിലുകൾ കെട്ടിയിട്ടുണ്ട്. അതിനുള്ളിൽ സാധാരണക്കാരുടെ വസതികളൊന്നും കാണുന്നില്ല. ജോലിക്കാരുടെ നന്നെ ചെറിയ കുറച്ചു വീടുകൾ മാത്രമെ ഉള്ളൂ. പാത്രങ്ങളുണ്ടാക്കുന്നവർ, തുണി നെയ്യുന്നവർ, വണ്ടിയുണ്ടാക്കുന്നവർ, ആഭരണങ്ങളുണ്ടാക്കുന്നവർ, കച്ചവടക്കാർ, പ്രമാണികൾ ഇവരെല്ലാം എവിടെയാണ് താമസിക്കുന്നത്? അവരെല്ലാം കിഴക്കു ഭാഗത്ത് താഴെയാണ്. ചെറുതും ഇടത്തരത്തിലുള്ളതും വലുതുമായ വീടുകൾ, പക്ഷെ ഒന്നിലുമില്ല ആർഭാടം. എല്ലാം ഒരേപോലെ. ചിലതിന് രണ്ടും മൂന്നും നിലകളുണ്ട്. പക്ഷെ ഒന്നിനും പുറത്ത് ജനലുകളില്ല. ഉള്ളിൽ കടക്കാൻ ഒരൊററ

വാതിൽ മാത്രം. മിക്കവീടുകൾക്കും അകത്ത് നടുമുററമുണ്ട് നമ്മുടെ നാട്ടിലെ പഴയ തറവാട് വീടുകളിലെപ്പോലെ അതിലേക്ക് തുറന്നിട്ട ജനലുകളുമുണ്ട്. അപ്പോൾ ഇവിടെ കള്ളൻമാരുടെ ശല്യമുണ്ടെന്നു കരുതണം! ഒരു വീടിനകത്ത് കയറിനോക്കാം. വൃത്തിയുള്ള മുറികൾ, വളരെയേറെ ഫർണീച്ചറോ അലങ്കാരവസ്തുക്കളോ ഇല്ല പക്ഷെ, കിണറുണ്ട്, കുളിമുറിയുണ്ട്. ഫ്ളഷ്ഔട്ട് കക്കൂസു പോലുമുണ്ട്. മാലിന്യങ്ങളെല്ലാം പുറത്ത് റോഡിൻെറ ഇരുവശത്തുമുള്ള ഓടയിലേക്ക് ഒഴുകുന്നു. ഈ ഓടകൾ ഇഷ്ടികകൊണ്ട് നന്നായി മൂടിയിട്ടുണ്ട്. ഇന്നത്തെ പല പട്ടണങ്ങളെപ്പോലും നാണിപ്പിക്കുന്ന വൃത്തിയായ തെരുവുകളും കാര്യക്ഷമമായ ഡ്രൈനേജ് സംവിധാനവും. മൊത്തത്തിൽ കരുത്തുള്ള ഒരു മുനിസിപ്പൽ സംവിധാനത്തിൻെറയും അതേസമയം ആർഭാട രാഹിത്യത്തിൻെറയും ലക്ഷണങ്ങളാണ് എവിടെയും കാണുന്നത്.

### തൊഴിലുകൾ

എന്തൊക്കെയാണ് ഈ പട്ടണത്തിലെ ആളുകൾ ചെയ്യുന്നത്? അവർ ഭക്ഷിക്കുന്നതെന്ത്? ധരിക്കുന്ന വസ്ത്രമെന്ത്? ഉണ്ടാക്കുന്ന സാധനങ്ങളെന്ത്? ഇവിടത്തെ ആളുകളുടെ പ്രധാനഭക്ഷണം ഗോതമ്പും ബാർളിയുമാണെന്നു തോന്നുന്നു. നദിയുടെ ഇരുകരയിലുമായി ഇവ ധാരാളം കൃഷിചെയ്യുന്നുണ്ട്. അവിടെ മണ്ണ് ഉതിർന്നതാണ്. കൊല്ലം തോറും സിന്ധുനദിയിലുണ്ടാകുന്ന വെള്ളപ്പൊക്കം ഈ പ്രദേശത്തെ ഫലഭൂയിഷ്ഠമാക്കുന്നു. ആവശ്യമായ വെള്ളം കിട്ടുന്നതും അങ്ങനെതന്നെ. ജലസേചനത്തിനായി കനാലുകളില്ല. അതിനാൽ കൊല്ലത്തിൽ ഒരു തവണ മാത്രം. ഒരു വിള മാത്രമേ എടുക്കാറുള്ളു. എന്നാൽ അതുതന്നെ അവരുടെയും നഗരവാസികളുടെയും ആവശ്യത്തിന് മതിയാകും. അവർ കൃഷിചെയ്തുണ്ടാക്കുന്ന ധാന്യത്തിൻെറ ഒരു ഭാഗം നഗരത്തിലേക്ക് കൊണ്ടുവരുന്നു. അവിടത്തെ വിശാലമായ കലവറകളിൽ നിറച്ചു സൂക്ഷിക്കുന്നു. അതിൽ നിന്നാണ് നഗരവാസികൾക്ക് ധാന്യങ്ങൾ കൊടുക്കുന്നത്, അല്ലാതെ കൃഷിക്കാരും നഗരവസികൾ ഓരോരുത്തരും ആയി കച്ചവടം നടത്തുകയല്ല. വാസ്തവത്തിൽ ഇവർ ധാന്യം നൽകുന്നത് കച്ചവടം എന്ന നിലക്കേ അല്ല. ഭൂമിയുടെ 'ഉടമസ്ഥത' തന്നെ നഗരത്തിലെ ദേവ

നാണ്. ഈ ദേവൻആരാണ്?അത്ര വ്യക്തമല്ല. പക്ഷെ, ഈ ദേവൻെറ പ്രതിപുരുഷൻമാരുണ്ട്, പുരോഹിതൻമാർ. അവർ ശക്തമായ ഒരു സംഘമാണ്. അവരുടെ ആജ്ഞകരം ആരും ധിക്കരിക്കില്ല. അവരുടെ കീഴിൽ ഒട്ടേറെ അടിമവേലക്കാരുണ്ട്. എന്നാൽ വലിയൊരു സൈന്യം—ഈജിപ്തിൽ ഫറാവോക്കും മററും ഉണ്ടായിരുന്നതുപോലെ വലിയൊരു സൈന്യം—ഇവർക്കില്ല. യഥാർഥത്തിൽ ഉറപ്പുള്ള നല്ല ആയുധങ്ങരം, വാരം, കത്തി, കുന്തം, അമ്പും വില്ലും....തുടങ്ങിയവ, ഒന്നുംതന്നെ ഇവിടെ ഇല്ല. പിന്നെങ്ങനെയാണ് ജനങ്ങളെല്ലാം പുരോഹിതരെ അനുസരിക്കുന്നത്. ആവശ്യവും ശീലവും കാരണം. ഇങ്ങനെ ഒരു നഗരം കെട്ടണമെങ്കിൽ അത്, നിലനിർത്തണമെങ്കിൽ, വളരെ പേരുടെ കൂട്ടായ പ്രവർത്തനം വേണം. വെള്ളപ്പൊക്കത്തെ ചെറുക്കാനുള്ള ഏർപ്പാടുവേണം. അതേസമയം നദീതീരത്തുനിന്ന് ഏറെ ദൂരം പോകാനും പററില്ല. ഇങ്ങനത്തെ ഒരു നഗരം വളരെക്കാലംകൊണ്ട് പരിണമിച്ചുണ്ടായതാകാൻ നിവൃത്തിയില്ല. എന്തുകൊണ്ടെന്നാൽ സാവധാനത്തിലുള്ള വളർച്ചക്കിടയിൽ വെള്ളപ്പൊക്കം അതേവരെ ഉണ്ടാക്കിയതിനെ നശിപ്പിക്കുമായിരുന്നു. നഗരത്തിൻെറ ഏറിയപങ്കും മുൻകൂട്ടി ആസൂത്രണം ചെയ്ത് അതിവേഗത്തിൽ പണിതീർത്തതായിരിക്കണം. ഈ ആസൂത്രകരും പണിയുടെ സംഘാടകരും സമൂഹത്തിൻെറ നേതാക്കളായി അംഗീകരിക്കപ്പെടുക സ്വാഭാവികം മാത്രമാണ്.

## നഗരത്തിനുമേൽ നഗരം

നൂററാണ്ടുകളായി ഇവരുടെ ജീവിതരീതിക്ക് പറയത്തക്ക മാററങ്ങളൊന്നും വന്നിട്ടില്ല. ഇവരുടെ മുതു മുതു മുത്തച്ഛൻമാർ ഇവിടെ വന്ന് ഈ നഗരംസ്ഥാപിച്ചിട്ട് ചുരുങ്ങിയത് ഒരു അഞ്ഞൂറുകൊല്ലമെങ്കിലും ആയിരിക്കണം. ഒരു വേള അതിലും കൂടുതലാകാനും മതി. നാട്ടുകാരോട് ചോദിക്കുക. അവർ പറയുന്നത് ഈ നഗരത്തിനുതാഴെ വേറെ മൂന്നു നഗരങ്ങരം ഉണ്ടെന്നാണ്. ഇവരുടെ കാരണവൻമാർ താമസിക്കുന്ന നഗരങ്ങരം! ഇത് കെട്ടുകഥയല്ല. കാര്യമാണ്. ഈ നഗരം അതിനുതാഴെയുള്ളതിൻെറ മുകളിൽ പണിതതാണ്. അതെങ്ങനെ, എന്തിന് എന്നൊക്കെ ചോദിക്കാം. കാലം ചെല്ലുന്തോറും ആ പ്രദേശത്തിലെ ജലനിരപ്പ് പൊങ്ങിവരികയായിരുന്നു. അതോടൊപ്പം വെള്ള

പ്പൊക്കങ്ങരം കൂടുതൽ കനത്തതും ആയിത്തീർന്നു. എങ്ങനെയെന്നോ? അത് കുറച്ചു നീണ്ട ഒരു കഥയാണ്.

വെള്ളപ്പൊക്കം തടയാൻ വെയിലത്തുണക്കിയ പച്ചക്കട്ട പോര. കരിങ്കല്ലോ ചുട്ട ഇഷ്ടികയോവേണം. കരിങ്കല്ലില്ല. കോടിക്കണക്കിനാണ് അവർ ഇഷ്ടിക ചുട്ടത്. ഇതിനുള്ള വിറകോ? ചുററുപാടിൽ കുററിക്കാടുകളെ ഉണ്ടായിരുന്നുള്ളു. നദിയിലൂടെ മേലോട്ടുപോയാൽ ഹിമാലയത്തിൻെറ അടിവാരം വരെയെത്താം. അവിടെ സമൃദ്ധിയായി വളരുന്ന കാടുകളുണ്ട്. അവ വെട്ടിയിട്ട് നദിയിലൂടെ ഒരുക്കിക്കൊണ്ടുവരാം. ഇതിനായി അവർ കനത്ത വെങ്കലക്കോടാലികരം ഉണ്ടാക്കി. ഈ പട്ടണത്തിലെ പ്രധാന വ്യവസായങ്ങളിൽ ഒന്നായിരുന്നു ഓടുകൊണ്ട്—വെങ്കലംകൊണ്ട്—ഉള്ള പണി ആയുധനിർമാണം. യുദ്ധങ്ങരംക്കുള്ള മാരകായുധങ്ങളല്ല, പണി ചെയ്യാനുള്ള ആയുധങ്ങരം. അന്ന് അവർക്ക് ഇരുമ്പ് എന്തെന്നറിയാമായിരുന്നില്ല. ആർക്കും അറിയാമായിരുന്നില്ല. വെങ്കലയുഗമായിരുന്നു അത്. ഇരുമ്പ് കണ്ടുപിടിക്കാനും സർവസാധാരണമാകാനും പിന്നെയും അനേകമനേകം നൂററാണ്ടുകരം വേണ്ടിവന്നു. അപ്പോരം എന്തേ പറഞ്ഞത്? കെട്ടിടനിർമാണത്തിനും മതിൽ നിർമാണത്തിനും മററുമായി കോടിക്കണക്കിന് ഇഷ്ടികകരം വേണ്ടിവരുന്നു. അത് ചുട്ടെടുക്കാനുള്ള വിറകിനായിഹിമാലയൻ അടിവാരത്തിലെ കാടുകരം വെട്ടിനശിപ്പിക്കാൻ തുടങ്ങി. തൊട്ടു ചുററുവട്ടത്തുള്ള ചില്ലറ മരങ്ങരം എത്രയോ മുമ്പുതന്നെ തീർത്തിരുന്നു. ഈ ഒരു നഗരത്തിൻെറ ആവശ്യത്തിനുവേണ്ടി മാത്രമല്ല കാടു വെട്ടിയത്. നദിയിലൂടെ മേലോട്ടു പോകുമ്പോരം വേറെയും അനേകം നഗരങ്ങരം കാണാം. അവയിൽ ചിലതിലേക്ക് നമുക്ക് പോവുകയും ചെയ്യും.

ഇങ്ങനെ ഹിമാലയൻ മലഞ്ചെരുവുകളിലെ കാട് വെട്ടിത്തെളിയിക്കാൻ തുടങ്ങിയപ്പോരം മറെറാരു പ്രത്യാഘാതമുണ്ടായി. ഇന്ന് നമുക്കെല്ലാം ധാരാളമായി കേട്ടു പരിചയമുള്ള ഒന്ന്: മണ്ണൊലിപ്പും വെള്ളപ്പൊക്കവും. ഹിമാലയത്തിൽ മഴ പെയ്യാൻ തുടങ്ങിയാൽ സിന്ധുവിൽ അതിവേഗത്തിൽ വെള്ളം പൊങ്ങുന്നു. വെള്ളപ്പൊക്കം വർഷംപ്രതി കൂടുതൽ രൂക്ഷമാകാൻ തുടങ്ങി. മാത്രമല്ല, വർധമാനമായി ഒഴുകിവരുന്ന ചേറടിഞ്ഞ് നദി

യുടെ അടിത്തട്ട് ഉയരാനും തുടങ്ങി. ആദ്യമൊക്കെ മതിൽകെട്ടിയും മററും വെള്ളപ്പൊക്കം തടയാൻ ജനങ്ങൾ ശ്രമിച്ചെങ്കിലും നദിയുടെ അടിത്തട്ടിൻെറ വിതാനം തന്നെ ഉയരാൻ തുടങ്ങിയപ്പോൾ രക്ഷയില്ലാതായി. വീടുകളിലെ മുറികളിൽ പോലും വെള്ളം കയറാൻ തുടങ്ങി. വെള്ളം വാർന്നുപോകുമ്പോൾ രണ്ടും മൂന്നും അടി ചളി അവശേഷിക്കുന്നു. ക്രമത്തിൽ ക്രമത്തിൽ ആളുകൾ ഒന്നാം നിലയിലേക്ക് താമസം മാററി. അടിയിലെ നില ഉപയോഗിക്കാതെയായി. ഒററനില മാത്രമായിരുന്ന കെട്ടിടങ്ങളുടെ മുകളിൽ ഒരു നിലകൂടി പണിതു. രണ്ട് നിലക്കാർ അതിൻെറയും മുകളിൽ തറനില പണിതു. ചേറടിഞ്ഞ റോഡുകളിൽ പുതിയ ഓടകൾ പണിതു. ഇങ്ങനെ രണ്ടോ മൂന്നോ തലമുറ കഴിഞ്ഞപ്പോഴേക്കും ആദ്യമുണ്ടായിരുന്ന പട്ടണത്തിൻെറ മുറകളിൽ പുതിയൊരു പട്ടണം ഉയർന്നുവന്നു. ഓരോ കെട്ടിടവും ഓരോ ചുവരും പഴയതിൻെറ മുകളിൽ ആയതിനാൽ പഴയതിൻെറ ഫോട്ടോമാതൃകയിലുള്ളതായിരുന്നു പുതിയത്. പക്ഷെ, ഇതിനും ഇഷ്ടിക വേണം. ചുടാൻ വിറകുവേണം. കൂടുതൽ കൂടുതൽ കാടുകൾ വെട്ടിവെളുപ്പിച്ചു. ഉരുൾ പൊട്ടലും മണ്ണൊലിപ്പും വെള്ളപ്പൊക്കവും കൂടുതൽ കൂടുതൽ ശക്തമായി. ചുററുവട്ടത്തുള്ള അവസാനത്തെ മരത്തിൻെറ കുററിപോലും വെട്ടിക്കളഞ്ഞിരിക്കുന്നു. അതിനാൽ അവിടത്തെ കാലാവസ്ഥയിലും ഗണ്യമായ മാററം വരാൻ തുടങ്ങി. വേനൽക്കാലം കൂടുതൽ കൂടുതൽ വരണ്ടതും തീക്ഷ്ണവുമാകാൻ തുടങ്ങി. മഴയുടെ അളവും, പണ്ടേ കുറവായിരുന്നത് വീണ്ടും കുറഞ്ഞു. കൃഷി മോശപ്പെടാൻ തുടങ്ങി. എന്നാലും ആവശ്യത്തിന് തികയുമായിരുന്നു. പക്ഷെ, രണ്ടാമത്തെ, മുകളിലത്തെ, നഗരവും ക്രമത്തിൽ നദിയുടെ ആക്രമണത്തിനു വിധേയമാകാൻ തുടങ്ങി. അപ്പോൾ വീണ്ടും മുകളിലോട്ട് ഉയർത്തി. താഴത്ത് രണ്ടു മൂന്നു നഗരങ്ങൾ ഉണ്ടെന്ന് നാട്ടുകാർ പറയുന്നതിൽ വാസ്തവമുണ്ട്.

പ്രകൃതിയുമായുള്ള ഈ മൽപിടുത്തത്തിൽ അവർ ക്രമേണ ക്ഷീണിച്ചുവരികയായിരുന്നു. ജീവിതം പഴയപടി തുടർന്നു. ഇപ്പോഴും തങ്ങളുടെ കാരണവൻമാരെപ്പോലെ അവർ കുശവചക്രം ഉപയോഗിച്ച് നല്ല മൺപാത്രങ്ങളുണ്ടാക്കുന്നുണ്ട്. സ്വർണംകൊണ്ടും വെള്ളികൊണ്ടും രത്നങ്ങൾകൊണ്ടും പവിഴംകൊണ്ടും

മുത്തുകൊണ്ടും ആഭരണങ്ങൾ ഉണ്ടാക്കുന്നുണ്ട്; പരുത്തികൃഷി നടത്തുന്നുണ്ട്; നൂലുണ്ടാക്കുന്നുണ്ട്; വസ്ത്രങ്ങൾ നെയ്യുന്നുണ്ട്; ചെമ്പുകൊണ്ടും ഓടുകൊണ്ടും ആയുധങ്ങൾ ഉണ്ടാക്കുന്നുണ്ട്; പ്രതിമകൾ നിർമിക്കുന്നുണ്ട്. ജീവിതത്തിലെ ഒട്ടേറെ കർമങ്ങൾ അനുഷ്ഠിക്കുന്നുണ്ട്. കച്ചവടം മുറയ്ക്കുനടക്കുന്നുണ്ട്.

ചെമ്പ്, ആനക്കൊമ്പ് ഇവ കൊണ്ടുണ്ടാക്കുന്ന സാധനങ്ങൾ, മുത്ത്, തുണിത്തരങ്ങൾ തുടങ്ങി പല സാധനങ്ങളും അവരുടെ കയററുമതിച്ചരക്കുകളായിരുന്നു. കൂടാതെ മയിലുകളെയും കുരങ്ങൻമാരെയും അവർ കയററി അയച്ചിരുന്നതായി തെളിവുകളുണ്ട്. അങ്ങനെ ജന്തുക്കളെ കയററി അയക്കുകയെന്നത് പണ്ടേക്കുപണ്ടേയുള്ള ഏർപ്പാടാണ്. ബോട്ടുകൾ വഴി താഴോട്ടു കൊണ്ടുവന്ന് അറബിക്കടലിൻെറ തീരം ചേർന്ന് പടിഞ്ഞാറോട്ട് നീങ്ങി മെസപ്പൊട്ടേമിയവരെ ഈ വ്യാപാരം നീണ്ടു. അറബിക്കടലിൻെറ തീരത്ത് ലോഥൽ എന്ന ഒരു വലിയ 'ഹാർബർ' അന്നുണ്ടായിരുന്നു. കാംബെ ഉൾക്കടലിൻെറ അററത്ത് സബർമതി നദിയുടെ മുഖത്ത് തെക്ക് നർമദ തീരത്തെ മെഹ്ഗാം, തെലോഡ് എന്നീ കേന്ദ്രങ്ങളും തപതീതീരത്തെ ഭഗത്രവയും വടക്കുപടിഞ്ഞാറോട്ടായി രംഗപൂർ, സോമനാഥ്, കിന്നരഖെഡ്ഡ, ഹലാർ, അമര, ദേസാൻപൂർ തുടങ്ങി പടിഞ്ഞാറെ അററത്ത് സുത്കാഗൻഡോർ വരെ, കച്ചവട—നാവിക കേന്ദ്രങ്ങളുടെ ആയിരത്തിലധികം കിലോമീററർ നീണ്ട ഒരു ശൃംഖലതന്നെ ഉണ്ടായിരുന്നു. സിന്ധു നദീതീരത്തുകൂടെ എണ്ണമററ ചെറു ചെറു കേന്ദ്രങ്ങൾ പൊന്തിവന്നു. ചഞ്ഞുദരോ, അമ്രി, അലിമുറാദ്, കോട്ദിജി തുടങ്ങിയവ മൊഹഞ്ജോദാരൊക്ക് തെക്കും വടക്കു കിഴക്കായി രാവി നദീതീരത്ത് ഹരിരൂപയും(ഇന്നത്തെ ഹരപ്പ. ഇതിന് മൊഹഞ്ജോദാരോയുടെ അത്രതന്നെ വലിപ്പവും പ്രാധാന്യവും ഉണ്ട്) സത്ലജ് നദീതീരത്ത് ഹിമാലയത്തിൻെറ അടിവാരത്തിലായി രൂപാദവും. വളരെ വിസ്തൃതമായ ഒരു ഭൂവിഭാഗവുമായി മെഹഞ്ജോദാരൊയിലെ വ്യാപാരികൾ ബന്ധം വച്ചിരുന്നു. പേഴ്സ്യൻ ഉൾക്കടലിലെ ബഹ്റിൻ—അന്നതിനെ 'തിൽമുൺ' എന്നാണ് പറഞ്ഞിരുന്നത്-വ്യാപാരത്തിൻെറ ഒരു പ്രധാന കയററിറക്കു കേന്ദ്രമായിരുന്നു. മെസപ്പൊട്ടമിയക്കാർ തങ്ങൾക്കിഷ്ടപ്പെട്ട വിലപ്പെട്ട ചരക്കുകൾ ഉൽപ്പാദിപ്പിക്കുന്ന ആ വിദൂര പൗരസ്ത്യദേശത്തെ 'മെലുഹ' എന്നു വിളിച്ചു. അവർ ആ

പ്രദേശം കണ്ടിട്ടില്ല. കഥകരം കേട്ടിട്ടേയുള്ളു. ചുരുക്കം ചില വ്യാപാരികരം അങ്ങോട്ടും ഇങ്ങോട്ടും യാത്ര ചെയ്യാറുണ്ടായിരുന്നു.

നമ്മരം നഗരം ചുററിക്കാണുകയായിരുന്നല്ലൊ. പറഞ്ഞു പറഞ്ഞ് വ്യാപാരത്തിലെത്തി. സ്വർണവും വെള്ളിയും മററും വ്യാപാരച്ചരക്കുകളുടെ കൂട്ടത്തിൽ പെട്ടിരുന്നു എന്നും പറഞ്ഞു. എങ്ങനെയാണ് അവർ ഇതെല്ലാം അളന്നു കൊടുത്തിരുന്നത്? ഇന്ന് തട്ടാൻമാർ ഉപയോഗിക്കുന്ന തരത്തിലുള്ള ചെറിയ തുലാസുകളും സൂക്ഷ്മമായ അളവുകട്ടികളും അന്നുണ്ടായിരുന്നു എന്നുവേണം ഊഹിക്കാൻ. അളവുകട്ടികരം കുഴിച്ചെടുത്തിട്ടുണ്ട്. ഒന്നിൻെറ ഇരട്ടി മറേറത്. അതിൻെറ ഇരട്ടി മൂന്നാമത്തേത് എന്ന തോതിൽ. ഇങ്ങനെ രണ്ടു മൂന്നു തരത്തിൽപെട്ട കട്ടികരം കണ്ടു കിട്ടിയിട്ടുണ്ട്. ഹിമവാൻെറ അടിവാരത്തിലുള്ള രൂപാറിലും അറബിക്കടലിൻെറ തീരത്തുള്ള ലോഥാലിലും പടിഞ്ഞാറെ അററത്തുള്ള സുത്കാഗൻദോറിലും എല്ലാം ഒരേ തരത്തിലുള്ള കട്ടികരം കാണാം. ഭാരക്കട്ടികളുടെ പ്രമാണവൽക്കരണമെന്ന ആശയം അവർക്ക് സുപരിചിതമായിരുന്നു എന്നാണ് ഇതെല്ലാം കാണിക്കുന്നത്.

കൃഷി

നമുക്ക് നഗരത്തിൽ നിന്നു പുറത്തുകടക്കാം. നഗര നിവാസികരക്ക് വേണ്ട ഭക്ഷണം നൽകുന്ന, ആ വലിയ വലിയ ധാന്യക്കലവറകരം നിറക്കുന്ന കൃഷീവലരുടെ അടുത്തേക്ക്, ഗ്രാമവാസികളുടെ അടുത്തേക്ക് പോകാം. നദിയുടെ ഇരുകരകളിലുമായി ഈ ഗ്രാമങ്ങളും അവയുടെ കൃഷിയിടങ്ങളും സ്ഥിതിചെയ്യുന്നു. നദീതീരത്തുനിന്ന് ഏറെ ദൂരം പോകാൻ കഴിയില്ല. ആവശ്യമായ വെള്ളം, കുടിക്കാനും കൃഷിക്കും ആവശ്യമായ വെള്ളം നദിയിൽ നിന്നാണ് കിട്ടുന്നത്. ചോളം, ഗോതമ്പ്, ബാർലി, പരുത്തി മുതലായവയാണ് പ്രധാനമായും കൃഷിചെയ്യുന്നത്. ഈജിപ്തിലെയും മെസപ്പൊട്ടേമിയയിലെയും പോലെ ഇവരും കരകവിഞ്ഞൊഴുകുന്ന വെള്ളം കൊണ്ടാണ് നനക്കുന്നത്. പക്ഷെ, തോടുകളില്ല. കൂടുതൽ ദൂരത്തേക്ക് ജലസേചനം എത്തിക്കണമെങ്കിൽ അവർ നദിയിൽ ഏറെ വലുതല്ലാത്ത അണകരം നിർമ്മിക്കുന്നു. അവയിൽ വെള്ളം പൊങ്ങുമ്പോരം അത്

കൂടുതൽ സ്ഥലത്തേക്ക് പരക്കുന്നു. ഈ അണകളിൽ ചിലത് എന്തെങ്കിലും കാരണവശാൽ പൊട്ടിയാലോ? നദിയിൽ താഴെ ഭാഗങ്ങളിൽ ഭീമമായ വെള്ളപ്പൊക്കം വരും. തീരത്തുള്ള നഗരങ്ങൾ വെള്ളത്തിലാകും. ഗുജറാത്തിൽ റോർപ്പി എന്ന പട്ടണം അടുത്ത കാലത്ത് പൂർണ്ണമായി ഒലിച്ചു പോയത് മേലെയുള്ള ഒരു അണക്കെട്ട് പൊട്ടിയതിനാലാണ്. ശത്രുക്കൾക്ക് തങ്ങളെ നശിപ്പിക്കാൻ ഉള്ള ഒന്നാന്തരമൊരു ഉപായമാണ് തങ്ങൾ ഉണ്ടാക്കിവച്ചിട്ടുള്ളതെന്ന് ഈ സൈന്ധവകൃഷീവലൻമാർ സ്വപ്നേപി കരുതിയില്ല. പിൽക്കാലത്ത് ഇത് അവർക്ക് ഒരു വലിയ വിനയായിത്തീർന്നു.

ഇവരുടെ കൃഷിക്ക് ഒരു പ്രത്യേകതയുണ്ട്. കരികൊണ്ട് ആഴത്തിൽ ഉഴുകില്ല. അങ്ങനെ ചെയ്താൽ മണ്ണിലെ ഈർപ്പം വേഗം നഷ്ടപ്പെടും. മുകളിൽ ഒന്നുമാന്തുകയേ ഉള്ളു. ഇന്നും സിന്ധിലെയും പഞ്ചാബിലെയും വയലുകളിൽ അങ്ങനെയാണ്. ഇന്നും സിന്ധുവിൽ വെള്ളം പൊങ്ങിയാൽ വയലുകളാകെ വെള്ളത്തിനടിയിൽ ആകും. പുഴ വെള്ളം കൊണ്ടുവന്ന് നിക്ഷേപിക്കുന്ന ചേറ് നല്ല വളക്കൂറുള്ളതാണ്. അതിനാൽ സമൃദ്ധമായ വിളവുകിട്ടുന്നു. മിച്ചം വരുന്ന ധാന്യം ഇവർ മൊഹഞ്ജോദാരൊ, ഹരപ്പ മുതലായ നഗരങ്ങളിലെത്തിക്കുന്നു. തോണികളിലാണ് ഇവ കടത്തിക്കൊണ്ടുപോകുന്നത്. 4000 കൊല്ലം മുമ്പ് ഇവർ ഉപയോഗിച്ചിരുന്ന തരത്തിലുള്ള പരന്ന അടിത്തട്ടോടു കൂടിയ തോണികൾ ഇപ്പോഴും സിന്ധുവിൽ നീങ്ങുന്നതു കാണാം. നഗരങ്ങളിലെത്തിയ ധാന്യങ്ങൾ അവിടത്തെ മുഖ്യ ധാന്യക്കലവറകളിൽ സൂക്ഷിക്കപ്പെടുന്നു. നഗരത്തിലെ സാമ്പത്തിക പ്രവർത്തനങ്ങളുടെ സിരാകേന്ദ്രം ഈ ധാന്യക്കലവറയാണ്.

## സാമൂഹ്യവ്യവസ്ഥ

കൃഷിക്കാർ നഗരത്തിലേക്ക് ധാന്യമെത്തിച്ചിരുന്നത് വിൽക്കാനായാണോ, അതോ കൊടുക്കാൻ അവർ നിർബന്ധിതരാണോ എന്ന് ചോദിച്ചേക്കാം. അതുപോലെ ഉപകരണങ്ങൾ, ആഭരണങ്ങൾ, വസ്ത്രങ്ങൾ, പാത്രങ്ങൾ തുടങ്ങിയവ ഉണ്ടാക്കിയിരുന്നത് സ്വതന്ത്രരായ കൈത്തൊഴിൽക്കാരായിരുന്നോ, അതോ നിർബന്ധിച്ച് പണിയെടുപ്പിക്കപ്പെട്ടവരായിരുന്നോ എന്ന ചോദ്യവുമുണ്ട്. വ്യാപാരത്തിന്റെ വൈപുല്യം, വലിപ്പത്തിൽ വളരെ

വ്യത്യാസപ്പെട്ട വാസസ്ഥലങ്ങൾ, നദിക്കുകുറുകെ കെട്ടുന്ന അണകൾ, ഭീമമായ തോതിലുള്ള ഇഷ്ടിക നിർമാണം തുടങ്ങിയവ കാണിക്കുന്നത് പണിയെടുക്കുന്നവർ, പണിയെടുപ്പിക്കുന്നവർ അല്ലെങ്കിൽ ആജ്ഞാപിക്കുന്നവർ, അനുസരിക്കുന്നവർ എന്നിങ്ങനെ സമൂഹത്തിൽ രണ്ട് പ്രധാന ചേരികളുണ്ടായിരുന്നുഎന്നാണ്. ആജ്ഞാപിക്കാനും പണിയെടുപ്പിക്കാനുമുള്ള അധികാരം നിലനിർത്തിയത് രാജാവിന്റെയും പട്ടാളത്തിന്റെയും സഹായത്തോടെയല്ല. സൈന്ധവനഗരങ്ങളിൽ, മൊഹഞ്ജോദാരൊയിൽ മാത്രമല്ല, മററു സൈന്ധവ നഗരങ്ങളിലും രാജവാഴ്ചയുണ്ടായിരുന്നില്ല. വലിയ പട്ടാളങ്ങളും ഉണ്ടായിരുന്നില്ല എന്നുവേണം അനുമാനിക്കാൻ. വാള്, കുന്തം, പരിച, അമ്പും വില്ലും, ഗദ തുടങ്ങിയ യുദ്ധത്തിനുള്ള ആയുധങ്ങൾ പ്രായേണ കാണാനേ ഇല്ല. പക്ഷെ, നഗരത്തിലെ ദൈനംദിന പ്രവർത്തനങ്ങളെല്ലാം വളരെ ചിട്ടയോടെ നടക്കുന്നു. പൊതുസ്ഥലങ്ങൾ വൃത്തിയായി സൂക്ഷിക്കുക. പൊതു കെട്ടിടങ്ങൾ പണിയുകയും നന്നാക്കുകയും ചെയ്യുക, അണകെട്ടുക, ഇഷ്ടിക ചുടുകമുതലായ പണികളെല്ലാം തന്നെ ചിട്ടയോടെ നടക്കുന്നുണ്ട്. പക്ഷെ, എങ്ങനെയാണ് അത് ഉറപ്പുവരുത്തുന്നത്? പുരോഹിതൻമാർ, ജനസഭകൾ എന്നിവക്കും ഗണ്യമായ 'ആജ്ഞാശക്തി' ഉണ്ട്. പട്ടാളത്തിലും ആയുധങ്ങളിലും അധിഷ്ഠിതമല്ല ഈ ആജ്ഞാശക്തി എന്നു മാത്രം. കീഴ്വഴക്കങ്ങളും മാമൂലുകളും ആണ് ഇതിന് കൂടുതൽ സഹായകമായിട്ടുള്ളത്. അവയെപ്പോലെ അത്ര ആജ്ഞാശക്തി മററെന്തിനാണ് ഉള്ളത്!

സൈന്ധവ ജനത ഇഹലോകത്തെ മറന്ന് പരലോകത്തിൽ മാത്രം വിശ്വസിച്ചിരുന്നവരായിരുന്നില്ല! എന്നാൽ പ്രാകൃതമായ ചില ഈശ്വരവിശ്വാസങ്ങളും കർമാനുഷ്ഠാനങ്ങളും അവർക്കുണ്ടായിരുന്നു. കാടത്ത കാലത്തെ മനുഷ്യരുടെ ഇടയിൽ നിലനിന്നിരുന്ന മാന്ത്രിക മതത്തെക്കാൾ മേലെ ആയിരുന്നു ഇതെന്ന് മാത്രമേ പറയാൻ പററൂ. പിൽക്കാലത്ത് വളരെ വ്യാപകമായിത്തീർന്ന ശിവന്റെയും ശക്തിയുടെയും (പാർവതിയുടെയും) ആരാധനയുടെ പ്രാക്‌രൂപങ്ങൾ അന്നേ ഉണ്ടായിരുന്നു.

## ഹാരപ്പ

നമുക്ക് നദിയിലൂടെ മേലോട്ടു പോകാം. കുറെ ദൂരത്തേക്ക് ഇരുവശത്തും അവിടവിടെയായി നന്നെ ചെറിയ ഗ്രാമങ്ങളേ

കാണൂ. ഏതാണ്ട് 350 കിലോമീററർ പോയാൽ ഒരു സംഗമസ്ഥാനത്തെത്തുന്നു. അവിടെ നിന്ന് നമുക്ക് വലത്തോട്ടുവക്കാം. ജ്ഹലം, ചീനാബ്, രാവി, സത്ലജ് എന്നീ നദികഠം ഒന്നിച്ചുചേർന്നിട്ടുള്ളതാണിത്. കുറച്ചു മേലോട്ട് ഏതാണ്ട് 60 കിലോമീററർ പോയാൽ സത്ലജിൻെറ സംഗമസ്ഥാനത്തെത്തും. 150 കിലോമീററർകൂടി മേലോട്ടുപോയാൽ രാവിയുടെ സംഗമസ്ഥാനമായി നമുക്ക് രാവിയിലൂടെ നീങ്ങുക. ഏതാണ്ട് 100 കിലോമീററർ പോയാൽ വലത്തെ കരയിൽ ഒരു നഗരം കാണാം. ഹരിയൂപ എന്ന നഗരമാണത്. അത് നിന്നിരുന്ന പ്രദേശത്തെ ഇന്ന് ഹരപ്പ എന്നു വിളിക്കുന്നു. മൊഹഞ്ജോദാരൊവിൻെറ അത്രതന്നെ വലിപ്പമുള്ളതും അതേപോലെ ആസൂത്രണം ചെയ്തിട്ടുള്ളതുമായ ഒരു നഗരമാണത്. വീടുകളുടെ ഡിസൈൻ, റോഡുകളുടെയും ഓടകളുടെയും രീതി, പ്രത്യേകമായി ഉയർത്തപ്പെട്ട പ്രമുഖസ്ഥാനം, വിവിധതരം കൈത്തൊഴിലുകഠം എല്ലാം അവിടെയുമുണ്ട്. മൊഹഞ്ജോദാരൊവിൻെറ ഒരു പതിപ്പ് അവിടെ സ്ഥാപിച്ചിരിക്കുകയാണെന്നു തോന്നും. അതിനാൽ തൽക്കാലം നമുക്ക് അവിടം ചുററി നോക്കാൻ മിനക്കെടേണ്ട. ഈ രണ്ടു നഗരങ്ങഠക്കു പുറമെ നേരത്തെ പറഞ്ഞപോലെ, ഒട്ടേറെ ചെറു നഗരങ്ങഠ—കാളിബംഗൻ, രൂപാർ, ഉക്കീന തുടങ്ങി ഒട്ടേറെയെണ്ണം—വേറെയുമുണ്ട്. പക്ഷെ, അവയൊന്നും ഇവ രണ്ടിനോളവും വലിപ്പമുള്ളവയല്ല. എങ്കിലും സബർമതി നദിയുടെ മുഖത്ത് അറബിക്കടലിൻ തീരത്തുള്ള ലോഥൽ ഒന്നുവേറെ തന്നെയാണ്. കപ്പൽനിർമാണത്തിനും റിപ്പയറിങ്ങിനും വേണ്ടിയുള്ള ഡോക്കുകളുണ്ടവിടെ. നാലുവശവും ഇഷ്ടികകൊണ്ട് കെട്ടി, കടലിലേക്കുള്ള ഗേററുവച്ച്, ഒന്നാന്തരം പുതിയ ഡോക്കുകഠക്ക് സദൃശമായവ.

സിന്ധുനദീതട സംസ്കാരം, അഥവാ സൈന്ധവസംസ്കാരം വളരെ വിശാലമായ ഒരു ഭൂപ്രദേശമാകെ വ്യാപിച്ചുകിടന്നിരുന്നു. 1921-22 ൽ മൊഹഞ്ജോദാരൊ കണ്ടെത്തിയതിനുശേഷം നൂറുകണക്കിന് പുതിയ സംസ്കാരകേന്ദ്രങ്ങഠ കണ്ടുപിടിച്ചിട്ടുണ്ട്. നേരത്തെ പറഞ്ഞപോലെ ഏതാണ്ട് 5 ലക്ഷം ചതുരശ്രകിലോമീററർ പരന്നുകിടക്കുന്ന ഒരു ഭൂവിഭാഗം. ഫറാവോയുടെ ഈജിപ്തിലെപ്പോലെ ഈ പ്രദേശമെല്ലാം ഒരൊററ അധിപൻെറ കീഴിൽ ആയിരുന്നു എന്നതിന് ഒരു തെളിവുമില്ല.

തെളിവുകളുടെ കാര്യം പറഞ്ഞപ്പോൾ ഈജിപ്ഷ്യൻ സംസ്കാരത്തിന്റെ ഭൗതികാവശിഷ്ടങ്ങൾക്കുപുറമെ എഴുതപ്പെട്ട രേഖകളും കിട്ടിയിട്ടുണ്ട്. സൈന്ധവ സംസ്കാരത്തിന്റെ എഴുതപ്പെട്ട രേഖകൾ കിട്ടിയിട്ടില്ല. ആകെ കിട്ടിയിട്ടുള്ളത് കളിമണ്ണ്, സ്റ്റിയറൈറ്റ് മുതലായവയിൽ ചെയ്തിട്ടുള്ള കുറെ 'മുദ്ര'കളും അവയിലെ 'ചിത്ര'ങ്ങളുമാണ്. ഈ മുദ്രകളിലെ' ലിപി' മനസ്സിലാക്കാൻ ഇനിയും കഴിഞ്ഞിട്ടില്ല. കച്ചവടക്കണക്കുകളും മററു രേഖകളുമായിരിക്കണം അവ എന്നാണ് കൂടുതൽ പേരും വിശ്വസിക്കുന്നത്. സാമൂഹ്യജീവിതത്തെ പ്രതിപാദിക്കുന്ന ഒന്നും അതിലില്ലെന്നാണ് ഇവരുടെ ഊഹം. ഏതായാലും പുരാവസ്തു ശാസ്ത്രജ്ഞൻമാരുടെയും വിദ്യാർത്ഥികളുടെയും ഇടയിൽ 'സിന്ധുനദീതട സംസ്കാരം' എന്നു കേട്ടാൽ അപ്പോൾ ഓർമ വരിക ഒന്ന് ഈ മുദ്രകളും മറേറത് അതിവികസിതമായ നഗരസംവിധാനവും ആണ്. അതുപോലെ ചില തരത്തിലുള്ള ആഭരണങ്ങൾ, മൺപാത്രങ്ങളിൽ ചെയ്തിട്ടുള്ള ചില പ്രത്യേക 'എഴുത്തുകൾ', ചിത്രങ്ങൾ തുടങ്ങിയവ ഇവരുടെ പ്രത്യേകതകളാണ്. ഇവയെല്ലാം ഒരിടത്ത് കാണപ്പെടുമ്പോഴാണ് ആ പ്രദേശത്ത് സൈന്ധവസംസ്കാരം നിലനിന്നിരുന്നുഎന്ന് നാം ഊഹിക്കുക.

ഇതെല്ലാം 4000–5000 കൊല്ലം മുമ്പുനടന്ന കഥകളാണ്. മണ്ണിന്റെ അടിയിൽനിന്ന് കുഴിച്ചെടുത്ത അവശിഷ്ടങ്ങളിൽ നിന്ന് ഈ കഥകൾക്ക് രൂപംകൊടുക്കണം. എന്നാലെ സിന്ധുവിന്റെ കഥ പൂർണമാകൂ. ഒരു നിലക്ക് സിന്ധുവിന്റെ കഥ ഇന്നും അവസാനിച്ചിട്ടില്ല. ഒരു രൂപത്തിലല്ലെങ്കിൽ മറെറാരു രൂപത്തിൽ അത് ഇന്നും തുടർന്നുകൊണ്ടിരിക്കുകയാണ്. പക്ഷെ നാം ഇപ്പോൾ പരിശോധിക്കുന്ന കാലഘട്ടം, എന്നു തുടങ്ങി, എന്നവസാനിച്ചു, എങ്ങനെ അവസാനിച്ചു എന്നൊക്കെയുള്ള ചോദ്യങ്ങളില്ലേ? ഇതേവരെയുള്ള എല്ലാ ഖനനങ്ങളും ഗവേഷണങ്ങളും കാണിക്കുന്നത് മൊഹഞ്ജോദാരൊ, ഹരപ്പ എന്നീ നഗരങ്ങളുടെ ഏററവും ആദ്യത്തെ രൂപങ്ങൾ ക്രി.മു. 2500നും 2750നും ഇടക്കായിരിക്കണം സ്ഥാപിക്കപ്പെട്ടത് എന്നാണ്. എതാണ്ട് ക്രി. മു. 1500 ആയപ്പോഴേക്കും അവ പൂർണ്ണമായി നശിപ്പിക്കപ്പെടുകയും ചെയ്തു.

സിന്ധുനദിയുടെ പടിഞ്ഞാറുഭാഗത്ത്, ബലൂചിസ്ഥാൻ പീഠഭൂമിയുടെ അടിവാരങ്ങളിൽകാണപ്പെട്ട ചില അവശിഷ്ടങ്ങളും മൊഹഞ്ജോദാരൊവിൽനിന്ന് അധികം ദൂരത്തല്ലാതെ കാണപ്പെട്ട മററു ചില അവശിഷ്ടങ്ങളും എല്ലാം കൂടി തരുന്ന ഏകദേശ ചിത്രം ഇതാണ്.

സൈന്ധവ സംസ്കാരത്തിൻെറ സ്ഥാപകർ വന്നത് വടക്കുപടിഞ്ഞാറു നിന്നാണ്—ബലൂചിസ്ഥാൻ പീഠഭൂമിയിൽനിന്നും അതിനപ്പുറത്തുനിന്നും. എന്നാൽ തങ്ങരം കൂടെ കൊണ്ടുവന്ന സംസ്കാരം—നഗരാസൂത്രണം, ആയുധനിർമ്മാണം, സാമൂഹ്യ സംഘാടനം തുടങ്ങിയവ സിന്ധുവിൻെറ തീരങ്ങളിൽ സ്ഥാപിക്കുകയല്ല അവർ ചെയ്തത്. നഗരം, നാഗരികത മുതലായ ആശയങ്ങരം അവർക്കിടയിൽ ഉണ്ടായിരുന്നിരിക്കാം. മെസപ്പൊട്ടേമിയയിലെ നഗരങ്ങരം പഴക്കമുള്ളവയായിരുന്നു. ജീവിക്കാൻ കൂടുതൽ അനുകൂലമായ ഭൂപ്രദേശങ്ങരം തേടിവന്ന ഈ ഗോത്രങ്ങരം സിന്ധുവിൻെറ തീരങ്ങളിൽ അവിടവിടങ്ങളിലായി വാസമുറപ്പിക്കാൻ തുടങ്ങി. നൈൽനദിയെപ്പോലെ സിന്ധുവും കൊല്ലംതോറും കരകവിയുകയും ആവശ്യമായ ജലസേചനവും വളം ചേർക്കലും നടത്തുകയും ചെയ്കയാൽ ഈ പ്രദേശത്തിൻെറ കൃഷി സാധ്യത ബലൂചിസ്ഥാൻ പീഠഭൂമിയിലേതിനേക്കാരം വളരെ കൂടുതലായിരുന്നു. നേരത്തെ പറഞ്ഞപോലെ, ഇവരിൽ ഒരാളോ ഒരു ഗ്രൂപ്പോ കൊടുത്ത നേതൃത്വമാണ് മൊഹഞ്ജോദാരൊ, ഹരപ്പ എന്നീ നഗരങ്ങരം സ്ഥാപിക്കപ്പെട്ടതിന് കാരണം. അതിനെപ്പററിയുള്ള കഥകളൊന്നും നമുക്ക് കിട്ടിയിട്ടില്ല. ആകെ ഒന്നുമാത്രം ഊഹിക്കാൻ കഴിയുന്നു, വളരെ നീണ്ട ഒരു കാലഘട്ടത്തിൽ പരിണമിച്ചുണ്ടായ പട്ടണങ്ങളല്ല അവ. ഏററവും ആദ്യത്തെ പട്ടണം, അതായത് ഏററവും അടിയിലത്തെ പട്ടണം തന്നെ പൂർണ്ണമായും ആസൂത്രിതമാണ്. ഈ അടർ ഇനിയും പൂർണ്ണമായി ഗവേഷണം ചെയ്യപ്പെട്ടിട്ടില്ല. കാരണം, ഇന്നത്തെ ഭൗമ ജലവിതാനത്തിൻെറ എത്രയോ താഴെയാണത്. കുഴിക്കുമ്പോരം വെള്ളം വന്നു നിറയുന്നു. ചുരുങ്ങിയ ഒരു കാലത്തിനുള്ളിലായിരിക്കണം അതിൻെറ നിർമ്മാണം നടന്നത്.

എന്നാൽ, ഈ നഗരങ്ങളുടെ പതനത്തെക്കുറിച്ച്, കുറച്ചുകൂടി കാര്യങ്ങരം ഊഹിക്കാൻ കഴിയും. ഒന്നാമതായി പറയേണ്ടത്,

ഭൂപ്രകൃതിയിൽ വന്ന ഭൗതികമായ ക്ഷയവും ജനസംസ്കാരത്തിൽ വന്ന മുരടിപ്പുമാണ്. പ്രകൃതിയുമായി മല്ലടിക്കുന്നു; അതിൽ വിജയിക്കാൻ പ്രകൃതിയെ കൂടുതൽ കൂടുതൽ വികൃതമാക്കുന്നു—വന നശീകരണം വഴി. പ്രകൃതി കൂടുതൽ രൂക്ഷമായി പ്രതിവർത്തിക്കുന്നു. അവസാനം തുടക്കത്തിലായിരുന്നതിന്റെ മുകളിൽ പുതിയൊരു നഗരം നിർമിക്കാൻ നിർബന്ധിതരാകുന്നു. കുറെ കൊല്ലങ്ങൾക്കുള്ളിൽ ഈ പ്രക്രിയ ആവർത്തിക്കുന്നു. കുറെ കഴിയുമ്പോൾ ജനങ്ങളുടെ സാംസ്കാരികമായ ഓജസ്സും പ്രകൃതിയെ നേരിടാനുള്ള വീറും നഷ്ടപ്പെട്ടു. കൃഷിരീതിയിലോ, മററു തൊഴിലുകളിലോ വലിയ മാററമൊന്നും വന്നില്ല—ക്രമത്തിൽ തുടക്കത്തിലുണ്ടായിരുന്ന 'മുനിസിപ്പൽ ഭരണ' സംവിധാനം അധഃപതിക്കാൻ തുടങ്ങി. വീടുകൾ തോന്നിയ രീതിയിൽ പണിയാൻ തുടങ്ങി. റോഡുകളിലും അഴുക്കുചാലുകളിലും കിണറുകളിലും ഒന്നിലും പഴയ നിഷ്കർഷ ഇല്ലാതായിപ്പോയി. അങ്ങനെ അവസാനമായപ്പോഴേക്കും, നഗരത്തിന്റെ ജീവസ്സില്ലാത്ത വികൃതമായ പ്രേതമായി മാറാൻ തുടങ്ങി ഇവ. ഇക്കാലത്താണ് കൂടുതൽ ഓജസ്സും വീറുമുള്ള ആര്യൻമാരുടെ നീക്കം ഉണ്ടായത്. അവരുടെ ആക്രമണത്തിൻ കീഴിൽ സൈന്ധവനഗരങ്ങൾ ഞൊടിയിടക്കുള്ളിൽ തകർന്നു തരിപ്പണമായി. ഏററവും മുകളിലെ അടരുകളിൽ കാണുന്ന അവശിഷ്ടങ്ങളും ഋഗ്വേദത്തിലെ പരാമർശങ്ങളും ഒട്ടൊക്കെ പരസ്പരം ഒത്തുപോകുന്നുണ്ട്. എവിടെയും സംഘട്ടനത്തിന്റെയും ഓടിപ്പോക്കിന്റെയും അവശിഷ്ടങ്ങൾ കാണാം. ഡസൻ കണക്കിന് അസ്ഥികൂടങ്ങൾ കണ്ടെടുത്തിട്ടുണ്ട്. അവയൊന്നും സംസ്കരിക്കപ്പെട്ടതല്ല. മരിച്ചുവീണിടത്തുതന്നെ കിടക്കുന്നു. വാളുകൊണ്ടുള്ളവെട്ടുകൊണ്ട് മുറിഞ്ഞ തലയോട് കണ്ടിട്ടുണ്ട്, മുറിക്കകത്ത്, തെരുവുകളിൽ ഒക്കെ അസ്ഥികൂടങ്ങൾ കാണപ്പെട്ടു. താഴെയുള്ള അടരുകളിലെല്ലാം, വിധിയാംവണ്ണം സംസ്കരിച്ച ശരീരങ്ങളുടെ അസ്ഥികൂടങ്ങളാണ് കണ്ടത്. ഭീകരവും അതേസമയം ഹ്രസ്വവുമായ ഒരു യുദ്ധത്തിന്റെ പ്രതീതി തന്നെ ഉണ്ടാകുന്നു ഋഗ്വേദത്തിൽ ഇന്ദ്രനെ 'പുരന്ദരൻ' എന്നുവിളിക്കുന്നത് ഇതുകൊണ്ടായിരിക്കാം. 'കോട്ട തകർപ്പൻ' എന്നാണ് ഇതിനർഥം. സൈന്ധവരുടെ നഗരങ്ങളായിരിക്കണം കോട്ടകൾ എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത്. അവർ തകർത്ത കോട്ടകളിൽ

ഒന്നിൻെറ പേര് തന്നെ ഹരിയൂപ എന്നാണ്. ഇത് തന്നെയായിരിക്കണം ഇന്നത്തെ ഹരപ്പ.

എന്നാണ് ഇത് നടന്നത് എന്ന് കൃത്യമായി ഇനിയും പറയാൻ പററില്ല. ഏതാണ്ട് ക്രി. മു. 1500ന് അടുത്തായിരിക്കണം എന്നാണ് ധാരണ. സൈന്ധവ നഗരങ്ങളെ നശിപ്പിച്ച ആര്യൻമാർ വളരെക്കാലത്തേക്കു കൂടി നാടോടികളായിത്തന്നെ കഴിഞ്ഞുകൂടി. അവർ ഒററ സംഘമായല്ല വന്നത്. പല കാലങ്ങളിലായി. പല സംഘങ്ങളിലായി സിന്ധുതടത്തെയും മുറിച്ച് കടന്ന് അവർ കിഴക്കോട്ടു നീങ്ങി, ഗംഗാതടത്തിലേക്ക് കാലിവളർത്തലിന് കൂടുതൽ അനുകൂലമായ പ്രദേശത്തേക്ക്. ഇരുമ്പുകൊണ്ടുള്ള ആയുധങ്ങറം ധാരാളമായപ്പോറം ഗംഗാതടത്തിലെ കാടുകറം വെട്ടിത്തെളിയിച്ച് കൃഷിയും തുടങ്ങി. ക്രി. മു. ആയിരാമാണ്ട്-ഇന്നേക്ക് 3000 വർഷം മുമ്പ്-ആയപ്പോഴേക്കും ആര്യൻമാർ നാടോടിത്തം വിട്ട് സ്ഥിരവാസമുറപ്പിക്കാൻ തുടങ്ങിയിരുന്നു. 'വേദങ്ങളുടെ നാട്' രൂപംകൊള്ളുകയായിരുന്നു.

# വേദകാലത്തെ ജീവിതം

## ആര്യൻ അധിനിവേശം

ഇന്ത്യാചരിത്രം ആരംഭിക്കുന്നത് ആര്യന്മാരുടെ വരവോടെയാണ്, എന്നാണ് മോഹൻജോദരോയും ഹരപ്പയും കണ്ടെത്തുന്നതുവരേക്കും കരുതിയിരുന്നത്. എന്നാൽ അതിലും വളരെ പഴക്കമുള്ളതാണ് ഇന്ത്യാചരിത്രമെന്ന് ഇപ്പോൾ നമുക്കറിയാം. ആര്യൻമാർ ഇന്ത്യയ്ക്കു വെളിയിൽ നിന്നും വന്നു. ഇത്, മിക്കവാറും വടക്കു കിഴക്കൻ ഇറാനിൽനിന്നും കാസ്പിയൻ കടലിനു ചുററുമുള്ള പ്രദേശത്തു നിന്നും ആയിരിക്കാം. പടിഞ്ഞാറെ ഏഷ്യയിലെ പല ഭാഗങ്ങളിലേക്കും യൂറോപ്പിലേക്കും പോയ ആര്യൻമാരിൽ നിന്നും വേർതിരിച്ചറിയുന്നതിന് ഇന്ത്യയിൽ വന്നവരെ ഇന്തോആര്യൻമാർ എന്നു വിളിച്ചു.

ആര്യൻമാർ ആദ്യമായി, പഞ്ചാബിൽ പാർപ്പുറപ്പിച്ചു. ക്രമേണ, അവർ തെക്കുവടക്കായി ഡില്ലിക്കു തൊട്ടു വടക്കുള്ള പ്രദേശത്തേക്കു നീങ്ങി. അന്ന് അവിടെ, സരസ്വതി എന്നു വിളിച്ചു വന്ന ഒരു നദി ഒഴുകിയിരുന്നു. ഇപ്പോൾ അത് വരണ്ട് ഇല്ലാതായിരിക്കുകയാണ്. ഇവിടെ അവർ വളരെക്കാലം താമസിച്ചു. ഇവിടെ വച്ചാണ് വേദങ്ങൾ എന്നറിയപ്പെടുന്ന സ്തോത്രഗീതങ്ങൾ തയ്യാറാക്കിയത്. ഈ പ്രദേശത്തു തന്നെയാണ് പാണ്ഡവരും കൗരവരും തമ്മിൽ നടന്നുവെന്ന് വിശ്വസിക്കപ്പെടുന്ന വലിയ യുദ്ധം നടന്ന കുരുക്ഷേത്രസമതലം. കുറെ കാലം കഴിഞ്ഞ് ആര്യൻമാർ തങ്ങൾ പുതുതായി കണ്ടുപിടിച്ച ഇരുമ്പ് കോടാലി ഉപയോഗിച്ച് കാടു തെളിയിച്ചു കൊണ്ട് കുറെക്കൂടെ വടക്ക് ഗംഗാതാഴ്‌വരയിലേക്കു നീങ്ങി. അവർ ഇരുമ്പിൻെറ ഉപയോഗം മനസിലാക്കുകയും ഇരുമ്പുകൊണ്ട് കരുക്കളും ആ

യുധങ്ങളും നിർമിച്ചു തുടങ്ങുകയും ചെയ്തു. ഇവ കാട് വെട്ടിത്തെളിയിക്കുന്നതിനു അവരെ കൂടുതൽ സഹായിച്ചു.

നാടോടികളായ ഇടയൻമാരായാണ് ആര്യൻമാർ വന്നെത്തിയത്. അതായത്, അവർ കന്നുകാലികളെ പററമായി (കൂട്ടമായി)വളർത്തിയിരുന്നു. ഇതായിരുന്നു അവരുടെ പ്രധാനജീവിതമാർഗം. അവർ ഒരു സ്ഥലത്തു സ്ഥിരമായി താമസിച്ചിരുന്നില്ല. ക്രമേണ അവർ കൃഷി സ്വീകരിക്കയും ഗ്രാമങ്ങളിൽ സ്ഥിരജീവിതം ആരംഭിക്കയും ചെയ്തു. നാടോടികളായിരുന്നതുകൊണ്ട് നഗരജീവിതം അവർക്ക് അപരിചിതമായിരുന്നു. ആര്യൻമാർക്കു നഗരങ്ങരം പടുത്തുയർത്തുവാൻ തുടങ്ങുന്നതിന് നൂററാണ്ടുകരം വേണ്ടിവന്നു. അതിനാൽ ഗ്രാമങ്ങളായിരുന്നു അവരുടെ പ്രാചീനവാസസ്ഥാനങ്ങരം.

ഹരപ്പസംസ്കാരത്തിൻെറ കാര്യത്തിൽ എന്നപോലെ വാസസ്ഥലം കുഴിച്ചെടുത്തതിൽ അടിസ്ഥാനമാക്കിയല്ല ആര്യൻമാരെക്കുറിച്ചുള്ള നമ്മുടെ അറിവ്; അവർ രചിച്ച സ്തോത്രഗീതങ്ങളിലും കവിതകളിലും കഥകളിലും നിന്നാണ് നാം ആര്യൻമാരെക്കുറിച്ചറിയുന്നത്. ഇവ, അവസാനം എഴുതിവക്കുന്നതുവരെ ഉരുവിട്ട് തലമുറകളിൽ നിന്നും തലമുറകളിലേക്ക് പകർന്നുകൊടുത്തുകൊണ്ടിരുന്നു. നാം ഇവയെ സാഹിത്യപരമായ തെളിവ് എന്നു പറയുന്നു. അവരുടെ ചരിത്രത്തെ അറിയാൻ ഇവ സഹായിക്കുന്നു. എന്നാൽ, അടുത്തകാലത്ത്, ഹസ്തിനപുരം, അത്രാൻജിഖേര, (പടിഞ്ഞാറൻ ഉത്തരപ്രദേശ്) തുടങ്ങിയ ചില സ്ഥലങ്ങളിലെ ഖനനങ്ങളിൽ നിന്നും അവരുടെ സംസ്കാരത്തെ സംബന്ധിച്ച കൂടുതൽ വിവരങ്ങരം ലഭിച്ചിട്ടുണ്ട്.

തങ്ങളാരാധിക്കുന്ന ദൈവങ്ങരംക്കു സ്തുതിയായിട്ടാണ് സ്തോത്രഗീതങ്ങരം രചിച്ചിട്ടുള്ളത്. അവർക്ക് മതാചാരങ്ങരം, ജോലി, ആരാധന എന്നിവയെക്കുറിച്ച് നിയമങ്ങളുണ്ടായിരുന്നു. ഇവ നാല് വേദങ്ങളിൽ—*ഋഗ്വേദം, യജൂർവേദം, സാമവേദം, അധർവവേദം*—കാണുവാൻ കഴിയും. ആര്യൻമാർ തങ്ങളുടെ രാജാക്കൻമാരെയും വീരൻമാരെയും അവരുടെ ധീരതയെയും അവർ പൊരുതിയ യുദ്ധങ്ങളെയും എല്ലാം പററി നീണ്ട ഗാനങ്ങളെഴുതി. ഇവ പിന്നീട് സംഭരിച്ച് പുരാതന ഇന്ത്യയുടെ

രണ്ട് ഇതിഹാസങ്ങറം ആക്കിത്തീർത്തു. ഇവയാണ് *രാമായണവും മഹാഭാരതവും.*

## രാജാവും അദ്ദേഹത്തിൻെറ ഉദ്യോഗസ്ഥരും

ആര്യൻമാർ ഗോത്രങ്ങളായി വിഭജിക്കപ്പെട്ടിരുന്നു. ഓരോ ഗോത്രവും ഒരു പ്രത്യേകസ്ഥലത്തു പാർപ്പുറപ്പിച്ചു. ഗോത്രങ്ങറം പലപ്പോഴും പരസ്പരം യുദ്ധം ചെയ്തിരുന്നു. കന്നുകാലിക്കൂട്ടങ്ങറംക്കു മേയുന്നതിന് പുൽപ്പാടങ്ങറം ആവശ്യമായിരുന്നു. ഈ പുൽപ്പാടങ്ങറം കൈക്കലാക്കുന്നതിനുവേണ്ടി ഗോത്രങ്ങറം തമ്മിൽ യുദ്ധം ചെയ്തു. ഓരോ ഗോത്രത്തിനും രാജാവ് അഥവാ അധിപതി ഉണ്ടായിരുന്നു. ഇദ്ദേഹത്തെ പൊതുവെ, ശക്തിയും ധൈര്യവും നോക്കി തിരഞ്ഞെടുത്തിരുന്നു. പിന്നീട് രാജത്വം പരമ്പരാഗതമായി. അതായത്, രാജാവു മരിക്കുമ്പോറം അദ്ദേഹത്തിൻെറ മകൻ രാജാവായി. ഗോത്രത്തിനെ സംരക്ഷിക്കുക എന്നതായിരുന്നു രാജാവിൻെറ കടമ. ഇതിൽ അദ്ദേഹത്തെ സഹായിക്കാൻ ഒരു സംഘം ഭടൻമാർ ഉണ്ടായിരുന്നു.

രാജാവ് ഗോത്രത്തിൻെറ അഭിലാഷങ്ങറംക്കനുസരിച്ച് ഭരണം നടത്തി. അദ്ദേഹത്തെ സഹായിക്കാൻ ധാരാളം ഉദ്യോഗസ്ഥന്മാർ ഉണ്ടായിരുന്നു. തൻെറ സൈന്യത്തിൻെറ അധിപൻ—സേനാനി—എപ്പോഴും തന്നോടൊപ്പമുണ്ടായിരുന്നു. മതചടങ്ങുകറം നിർവഹിക്കുന്നതിനും ഉപദേശങ്ങറം നൽകുന്നതിനും ഒരു പുരോഹിതനും ഉണ്ടായിരുന്നു അയൽഗ്രാമങ്ങളിൽ ജീവിക്കുന്ന, തൻെറ ഗോത്രജനങ്ങളുമായി ബന്ധം പുലർത്തുന്നതിന് ദൂതൻമാർ ഉണ്ടായിരുന്നു. തൻെറ ഗോത്രത്തിലെ ഗ്രാമത്തലവൻമാരുമായി—ഗ്രാമണിമാർ—രാജാവ് കൂടിയാലോചന നടത്തിയിരുന്നു. എന്നാൽ വളരെ പ്രധാനമായ എന്തെങ്കിലും കാര്യങ്ങറം ആലോചിക്കേണ്ടിവരുമ്പോറം രാജാവ് ഗോത്രത്തിൻെറ മുഴുവൻ ഉപദേശം ആരാഞ്ഞിരുന്നു. ഈ അസംബ്ളികളെ സമിതി എന്നും സഭ എന്നും വിളിച്ചു. സമിതിയിൽ ആലോചനാവിഷയമായ പ്രശ്നത്തെക്കുറിച്ച് ആർക്കും തൻെറ അഭിപ്രായം പറയാം. സഭയാകട്ടെ തിരഞ്ഞെടുക്കപ്പെട്ട ആളുകളുടെ ചെറിയ അസംബ്ളിയാണ് എന്നാണ് കരുതേണ്ടത്.

ഗ്രാമം

ഗോത്രം 'ഗ്രാമങ്ങൾ' എന്നറിയുന്ന ചെറിയ യൂണിററുകളായി വേറിട്ടാണ് ജീവിച്ചിരുന്നത്. നാട്ടിൻപുറങ്ങളിൽ വസിക്കുന്ന കുറെ കുടുംബങ്ങളടങ്ങുന്നതാണ് ഒരു ഗ്രാമം. ആര്യൻമാർ നാടോടി ജീവിതമുപേക്ഷിച്ച് കൃഷി സ്വീകരിച്ചപ്പോൾ ഗ്രാമങ്ങൾ വലുതായി. ഒരു ഗോത്രത്തിലെ വളരെയധികം അംഗങ്ങൾ ഒരു ഗ്രാമത്തിൽ താമസിച്ചു. ഗ്രാമങ്ങളുടെ കൂട്ടത്തെ 'വിശ്' എന്ന് വിളിച്ചിരുന്നു. ഗോത്രത്തിലെ ആളുകളെ 'ജനം' എന്നും വിളിച്ചു.

ഗ്രാമത്തെ കുടുംബങ്ങളായി വിഭജിച്ചിരുന്നു. ഒരു കുടുംബത്തിലെ അംഗങ്ങളെല്ലാം ഒരുമിച്ച് ഒരു കൂട്ടുകുടുംബത്തെപ്പോലെ ജീവിച്ചു. പത്രിയാർക്കൽ തരത്തിൽ പെട്ടതായിരുന്നു അന്നത്തെ കുടുംബം. അതായത്, കുടുംബത്തിലെ ഏററവും പ്രായം ചെന്ന പുരുഷനെ കുടുംബത്തലവൻ എന്നു കരുതിയിരുന്നു. മിക്കവാറും അപ്പൂപ്പൻ ആയിരുന്നു കുടുംബത്തലവൻ. തലവൻ എല്ലാ തീരുമാനങ്ങളുമെടുത്തു; അയാളുടെ തീരുമാനം എന്തായാലും മററ് അംഗങ്ങൾ അത് അനുസരിക്കേണ്ടിയിരുന്നു. അതു കൊണ്ട് ഇത് കുടുംബത്തിലെ അധികാരമുള്ള സ്ഥാനം ആയിരുന്നു. ആൺമക്കൾ വിവാഹം കഴിച്ചാൽ ഭാര്യമാരെ വീട്ടിൽ കൊണ്ടുവന്ന് പിതാവിൻെറ കൂടെ തന്നെ താമസം തുടർന്നു. സ്ത്രീകൾ ബഹുമാനിക്കപ്പെട്ടിരുന്നു. പലപ്പോഴും പെൺകുട്ടികളും ആൺകുട്ടികളോടൊപ്പം വിദ്യാഭ്യാസം ചെയ്തു.

ആര്യൻമാർ ഗ്രാമസമുദായങ്ങളിൽ സ്ഥിരതാമസമാക്കിയപ്പോൾ പാടത്ത്കൃഷി ചെയ്തിരുന്നവരെക്കാൾ വളരെ കൂടുതൽ ആളുകൾ ഉൾപ്പെടുന്നതായി, ഗ്രാമജീവിതം. ഗ്രാമത്തിൽ കൈത്തൊഴിൽകാരും ഉണ്ടായിരുന്നു. ചില ഗ്രാമങ്ങൾ പ്രത്യേക തൊഴിലുകളിൽ വൈദഗ്ധ്യം നേടുവാൻ തുടങ്ങി. ഉദാഹരണത്തിന് പാത്രമുണ്ടാക്കാൻ നല്ല കളിമണ്ണുള്ള പ്രദേശങ്ങളിൽ ധാരാളം 'കുശവൻമാ'രുണ്ടായിരുന്നു. ഒരു ഗ്രാമത്തിൽ മിച്ചമുള്ള പാത്രങ്ങൾ വേണ്ടത്ര പാത്രം ഇല്ലാത്ത അയൽഗ്രാമത്തിലേക്ക് അയച്ചു. സാധനങ്ങൾ കൈമാററംചെയ്ത് ഒരു ഗ്രാമത്തിൽനിന്നും മറെറാരു ഗ്രാമത്തിലേക്ക് കൊണ്ടുപോയി. അങ്ങിനെ വ്യാപാരം ആരംഭിച്ചു.

എന്നാൽ ഇതൊക്കെയും വളരെ ചെറിയ തോതിൽ ആയിരുന്നു. ഒരു കൂട്ടം കൂരമേഞ്ഞ കുടിലുകൾ അടങ്ങുന്നതായിരുന്നു ഗ്രാമങ്ങൾ. ഇവക്കു ചുററും വേലിയുണ്ടായിരുന്നു. വേലിക്ക് പുറത്ത് പാടങ്ങളും. അവ ഉഴുത് കിണററിൽ നിന്നോ ചാനലിൽ നിന്നോ ജലസേചനം നടത്തി. ഇത് ഹരപ്പൻജനതയുടെ കൃഷി രീതിയിൽ നിന്നും വ്യത്യസ്തമാണ്. ബാർലി ധാരാളം കൃഷി ചെയ്തിരുന്നു. പിന്നീട് അവർ ഗോതമ്പും നെല്ലും കൃഷി ചെയ്തു. വേട്ടയാടലായിരുന്നു സാധാരണമായിരുന്ന മറെറാരു തൊഴിൽ. ആന, പോത്ത്, മാൻ, കാട്ടുപന്നി എന്നിവയായിരുന്നു വേട്ടമൃഗങ്ങൾ. നിലമുഴുന്നതിന് കാളകളെ ഉപയോഗിച്ചു. ആര്യൻമാർ പശുവിൽ നിന്നും കിട്ടുന്ന ഉല്പന്നങ്ങളെ ആശ്രയിച്ചിരുന്നു. അതുകൊണ്ട് അതിന് മൃഗങ്ങളിൽ മാന്യമായ സ്ഥാനം കല്പിച്ചു. വാസ്തവത്തിൽ, പ്രത്യേകവിരുന്നുകൾക്ക് ബഹുമാനസൂചകമായി മാട്ടിറച്ചി വിളമ്പിയിരുന്നു. ഒരു മനുഷ്യൻെറ ജീവിതത്തിന്, നൂറു പശുക്കളുടെതിന് തുല്യമായ വില മതിച്ചിരുന്നു. ഒരാൾ മറെറാരാളെ കൊന്നാൽ, ശിക്ഷയായി അയാൾ മരിച്ചയാളിൻെറ കുടുംബത്തിന് നൂറു പശുക്കൾ നൽകണമായിരുന്നു.

### ആര്യനും അവൻെറ കുതിരയും

ആര്യൻമാർക്ക് കുതിരയെ വലിയ ഇഷ്ടമായിരുന്നു. അവർ ഇറാനിൽ നിന്നും കുതിരകളെ കൂടെ കൊണ്ടു പോന്നിരുന്നു. തേര് വലിക്കുന്നതിന് കുതിരയെ ധാരാളമായി ഉപയോഗിച്ചിരുന്നു. ആര്യൻമാരുടെ പ്രിയപ്പെട്ട വിനോദങ്ങളിലൊന്നായിരുന്നു തേരോട്ടം. തേരുണ്ടാക്കുന്നവൻ സമുദായത്തിലെ ബഹുമാന്യനായ അംഗം ആയിരുന്നു. സ്തോത്രഗീതങ്ങളിൽ ഇടക്കിടെ തേരിനെ വിവരിച്ചിട്ടുണ്ട്. ലഘുവായ രണ്ടു ചക്രമുള്ള തേരാണ് തേരോട്ടത്തിനും യുദ്ധത്തിനും ഏററവും യോജിച്ചത്.

## ജനങ്ങളുടെ ജീവിതം

### ആര്യൻമാരും ദസ്യുക്കളും

ആര്യൻമാർ ആദ്യമായി ഇന്ത്യയിൽ വന്നുചേർന്നപ്പോൾ, ഇന്ത്യയിൽ നേരത്തേ തന്നെ ജീവിക്കുന്ന ജനങ്ങളോട് ഭൂമിക്കു

വേണ്ടി യുദ്ധം ചെയ്യേണ്ടിവന്നു. ഈ ജനങ്ങളെ അവർ ദസ്യൂക്കരം അഥവാ ദാസൻമാർ എന്നു വിളിച്ചു. ആര്യൻമാർ വെളുത്ത തൊലിയുള്ളവരായിരുന്നു. എന്നാൽ ദസ്യൂക്കളെ ഇരുണ്ട തൊലിയും പരന്ന മൂക്കുമുള്ളവരെന്നാണ് വിവരിച്ചിട്ടുള്ളത്. ദസ്യൂക്കരം ആര്യൻമാരുടെ ദൈവങ്ങളെ ആരാധിച്ചിരുന്നില്ല. അവർ സംസാരിച്ചിരുന്ന ഭാഷാ ആര്യൻമാർക്ക് മനസ്സിലായില്ല. ആര്യൻമാർ സംസാരിച്ചിരുന്നത് സംസ്കൃതഭാഷയാണ്. ദസ്യൂക്കളെ യുദ്ധം ചെയ്തു തോൽപിച്ച ആര്യൻമാർ അവരോട് ദയയോടെ പെരുമാറിയില്ല. അവരിൽ വളരെപ്പേർ അടിമകളാക്കപ്പെട്ടു. ദസ്യൂക്കരംക്ക് ആര്യൻമാർക്കു വേണ്ടി ജോലി ചെയ്യേണ്ടിവന്നു. അവരെക്കൊണ്ട് ഏററവും പ്രയാസവും ഹീനവുമായ ജോലികരം ചെയ്യിച്ചു. ഒരു ആര്യനും ദസ്യൂവിനെ വിവാഹം ചെയ്യാൻ പാടില്ല എന്ന ഒരു നിയമം ആര്യൻമാർ നിർമിച്ചു.

### സമൂഹം

ആര്യൻമാരും ദസ്യൂക്കളും ഒരേ ഗ്രാമത്തിൻെറ പ്രത്യേക ഭാഗങ്ങളിൽ താമസിച്ചു. ആദ്യമൊക്കെ അവരെ പരസ്പരം ഇടകലരാൻ അനുവദിച്ചിരുന്നില്ല. ആര്യൻമാർ തന്നെയും, സ്വയം മൂന്ന് വർഗങ്ങളായി വിഭജിക്കപ്പെട്ടിരുന്നു. രാജാവും തൻെറ പടയാളികളുമായിരുന്നു ഏററവും ശക്തർ. ഇവരെ 'ക്ഷത്രിയർ' എന്ന് വിളിച്ചു. തുല്യപ്രാധാന്യമുള്ളവരായിരുന്നു, പുരോഹിതൻമാർ, അഥവാ ബ്രാഹ്മണർ. അത് കഴിഞ്ഞുവരുന്നതാണ് കൈത്തൊഴിൽക്കാരും കൃഷിക്കാരും അഥവാ വൈശ്യർ. ഇതു കൂടാതെ, ശൂദ്രർ എന്ന് വിളിക്കപ്പെട്ട നാലാമതൊരു ഗ്രൂപ്പ് കൂടെയുണ്ടായിരുന്നു. ദസ്യൂക്കളും ദസ്യൂക്കളോടു കൂടി കലരുകയും, അവരെ വിവാഹം കഴിക്കുകയും ചെയ്ത ആര്യൻമാരും ഇതിൽ അടങ്ങിയിരുന്നു. ഈ ആര്യൻമാരെ അവജ്ഞയോടെ നോക്കിയിരുന്നു. അങ്ങനെ ആര്യൻസമൂഹം, ക്ഷത്രിയൻ, ബ്രാഹ്മണൻ, വൈശ്യൻ, ശൂദ്രൻ എന്നിങ്ങനെ നാല് വിഭാഗം അഥവാ ജാതികരം ആയി വിഭജിക്കപ്പെട്ടു. ഓരോ ഗ്രൂപ്പിനും സമൂഹത്തിൽ പ്രത്യേകമായ തൊഴിലുകളും പ്രവൃത്തികളും ഉണ്ടായിരുന്നു. ആദ്യമൊക്കെ ഒരു കുട്ടിക്ക്, തനിക്കിഷ്ടമുള്ള ഏതൊരു തൊഴിലും തെരഞ്ഞെടുക്കുവാൻ കഴിഞ്ഞു. ക്രമേണ, മക്കരം പിതാക്കരം ചെയ്ത അതേ തൊഴിൽ തന്നെ ചെയ്യുവാൻ തുടങ്ങി.

ബ്രാഹ്മണർ ക്ഷത്രിയർക്ക് തുല്യപ്രാധാന്യമുള്ളവരെന്ന നിലയിലാണ് ആരംഭിച്ചത്. എന്നാൽ സാവധാനം അവർ ആദ്യത്തെ സ്ഥാനം നൽകപ്പെടാൻ തക്കവണ്ണം സ്വാധീനമുള്ളവരായി. മതത്തെ വളരെ പ്രധാനപ്പെട്ടതാക്കിക്കൊണ്ടാണ് അവർ ഇത് സാധിച്ചത്.

## തൊഴിലുകൾ

കൃഷി കൂടാതെ, കന്നുകാലിവളർത്തൽ, മീൻപിടുത്തം, ലോഹവേല, മരപ്പണി, തുകൽജോലി എന്നിവ ഗ്രാമത്തിലെ സാധാരണ തൊഴിലുകളായിരുന്നു. ലോഹജോലിക്കാർക്ക് ഇപ്പോൾ പണിയുന്നതിന് ഒരു പുതിയ ലോഹം ലഭിച്ചു—ഇരുമ്പ്. ഇരുമ്പിന്റെ ഉപയോഗം ആര്യൻമാരുടെ ജീവിതം സുകരമാക്കി. ഇരുമ്പ് ഉറപ്പും കടുപ്പവുമുള്ള ലോഹമായതു കൊണ്ട് കരുക്കളും ആയുധങ്ങളും ഉണ്ടാക്കുന്നതിന് ചെമ്പിനെയും പിത്തളെയും കാൾ കൂടുതൽ യോജിച്ചു. നൂൽനൂൽപും തുണിനെയ്ത്തും തുടർന്നു. ഏറിയ പങ്കും സ്ത്രീകളാണ് ഇത് ചെയ്തിരുന്നത്. പുരോഹിതന്മാർ മതാചാരങ്ങൾ നിർവഹിക്കുന്ന ജോലിയിൽ വ്യാപൃതരായി; പ്രത്യേകിച്ചും ഗോത്രം മുഴുവനും പങ്കെടുക്കുന്ന വലിയ യാഗങ്ങൾ. ഇത് ദിവസങ്ങളോളം നീണ്ടുനിന്നിരുന്നു. പുരോഹിതൻമാർ അധ്യാപകർകൂടിയായിരുന്നു. പ്രായം കുറഞ്ഞ ആൺകുട്ടികൾ പുരോഹിതൻമാരുടെ കൂടെ താമസിച്ചു. പുരോഹിതൻമാർ അവരെ വേദങ്ങളിലെ ഗീതങ്ങൾ ഉരുവിടുന്നതെങ്ങനെയെന്ന് പഠിപ്പിച്ചു. ഗീതങ്ങളിൽ ഒന്നിൽ കുട്ടികളെക്കുറിച്ച് ഒരു രസകരമായ വിവരണമുണ്ട്. അധ്യാപകനുശേഷം കുട്ടികൾ പാഠം ആവർത്തിക്കുന്നത് മഴയ്ക്ക് മുമ്പ് തവളകൾ കരയുന്നതിന് സദൃശമാണ് എന്ന് ഇതിൽ പറയുന്നു. പുരോഹിതൻമാർ ഗ്രാമത്തിലെ വൈദ്യൻമാർകൂടിയായിരുന്നു. അവർക്ക് മരുന്നുചെടികൾ അറിയാമായിരുന്നു. ആർക്കെങ്കിലും സുഖമില്ലാതാവുമ്പോൾ, മരുന്ന് കൊടുക്കുന്നതിന് പുരോഹിതനെ വിളിച്ചിരുന്നു.

## വസ്ത്രം

ആര്യൻമാർ ധരിച്ചിരുന്ന വസ്ത്രം ഹരപ്പൻജനതയുടെതിൽ നിന്നും വളരെ വ്യത്യാസമുള്ളതായിരുന്നില്ല. ഇതിൽ രണ്ട് തുണികൾ ഉണ്ടായിരുന്നു—ഉത്തരീയം അഥവാ മേൽവസ്ത്രം, ആന്ത

രീയം അഥവാ അടിവസ്ത്രം. കണങ്കാൽ വരെ എത്തുന്ന ഒരു ഉടുപ്പും തലക്ക് ചുററും കെട്ടുന്ന ഒരു തലപ്പാവും കൂടെ ഉപയോഗിച്ചിരുന്നു. ആര്യൻമാർക്കും ആഭരണങ്ങൾക്ക് വളരെ ഇഷ്ടമായിരുന്നു. ഇവ സ്വർണമോ മററ് ലോഹങ്ങളോ കൊണ്ട് ഉണ്ടാക്കി. സ്ത്രീകൾ വിവിധ ഫാഷനുകളിലുള്ള മണി ധരിച്ചു. ധനവാൻമാരായ ആളുകൾ സ്വർണനൂൽ കൊണ്ട് ചിത്രത്തയ്യലിട്ട വസ്ത്രങ്ങൾ ധരിച്ചിരുന്നു.

### വിനോദങ്ങൾ

ആര്യൻമാർക്ക് തേരോട്ടം വളരെ ഇഷ്ടമായിരുന്നു. അവർ നൃത്ത, സംഗീത കലാപ്രകടനങ്ങൾ നടത്തി രസിച്ചു. സംഗീതത്തിന് അവർ വീണയും പുല്ലാങ്കുഴലും ചെണ്ടയും ഉപയോഗിച്ചു. എന്നാൽ അവരുടെ ഇഷ്ടപ്പെട്ട കളി ചൂതുകളിയാണെന്നാണ് കാണപ്പെടുന്നത്.

### ആഹാരം

ആര്യൻമാർ ധാരാളം പാല് കുടിക്കുകയും വെണ്ണയും നെയ്യും ഭക്ഷിക്കുകയും ചെയ്തിരുന്നു. പഴം, പച്ചക്കറികൾ, ധാന്യങ്ങൾ, ഇറച്ചി എന്നിവയും വലിയ അളവിൽ തിന്നിരുന്നു. അവർ 'മധു'വും, 'സുര'പോലുള്ള ലഹരിപാനീയങ്ങളും കുടിച്ചു. മറെറാരു പ്രത്യേകപാനീയമാണ് 'സോമാ'. ഇത് തയ്യാറാക്കുവാൻ പ്രയാസമാണ്. അതിനാൽ മതചടങ്ങുകളിൽ മാത്രമേ ഇത് കുടിച്ചിരുന്നുള്ളു. ആര്യൻമാർക്ക് ജീവിതത്തിൽ ആസക്തിയുണ്ടായിരുന്നു; സുഖമായി ജീവിക്കുകയും ചെയ്തു. ഇവർ ഉൻമേഷമുള്ള ജനങ്ങളായിരുന്നു.

### മതം

ആര്യൻമാർ വളരെയധികം ദൈവങ്ങളെ ആരാധിച്ചു. സൂര്യൻ, നക്ഷത്രങ്ങൾ, കാററ്, ചന്ദ്രൻ, ഭൂമി, ആകാശം, മരങ്ങൾ, നദികൾ, പർവതങ്ങൾ ഇങ്ങനെ പ്രകൃതി ശക്തികളെല്ലാം ദൈവവും ദേവതയും ആയി. ദ്യൗസ്പീതർ ആകാശദൈവം ആയി; ഇന്ദ്രൻ മഴയുടെയും കൊടുങ്കാററിൻെറയും യുദ്ധത്തിൻെറയും ദൈവമായി; സൂര്യദേവനും തീയുടെ ദൈവമായ അഗ്നിയും

ഉണ്ടായി; ഉഷ്രപ്രഭാതത്തിന്റെ ദേവതയും ആയി. ദൈവങ്ങൾക്കു മനുഷ്യരൂപം നൽകപ്പെട്ടു. എന്നാൽ അവർ അതിമാനുഷജീവികളായിരുന്നു. ഇവർ വളരെ ശക്തരും ഭയപ്പെടേണ്ടവരും ആയിരുന്നു. ദൈവങ്ങൾ പൊതുവെ പുരുഷൻമാരോടും സ്ത്രീകളോടും ദയവുള്ളവരാണ് എന്ന് വിശ്വസിച്ചിരുന്നു. എന്നാൽ അസഹ്യപ്പെടുത്തുമ്പോൾ അവരുടെ ദേഷ്യം ഭയാനകമായിരുന്നു. അപ്പോൾ അവരെ പ്രസാദിപ്പിക്കേണ്ടതാണ്. ഇന്ദ്രനായിരുന്നു ഇഷ്ടദൈവം. എന്തെന്നാൽ അവൻ ശക്തനാണ്; അസുരൻമാരെയും ആര്യൻമാരുടെ ശത്രുക്കളേയും അടിച്ചു വീഴ്ത്താൻ കഴിവുള്ളവനാണ്.

പുരോഹിതൻമാർ നടത്തുന്ന മതപരമായ യാഗങ്ങൾ കൊണ്ട് ദൈവങ്ങളെ പ്രീതിപ്പെടുത്താം എന്ന് ആര്യൻമാർ വിശ്വസിച്ചു. അത്തരം യാഗങ്ങൾക്കു വളരെയേറെ തയ്യാറെടുപ്പു നടത്തിയിരുന്നു. യാഗപീഠങ്ങൾ പണിത് അവയിൽ മാന്ത്രിക ചിത്രങ്ങൾ വരച്ച്, പുരോഹിതൻമാരുടെ മന്ത്രോച്ചാരണങ്ങളോടെ മൃഗങ്ങളെ യാഗം കഴിച്ചു. പുരോഹിതന് ധാന്യവും കന്നുകാലികളും വസ്ത്രവും നൽകുകയും എല്ലാവരും സോമ കുടിക്കുകയും ചെയ്തു. ജനങ്ങളുടെ അപേക്ഷകൾ കേൾക്കണമെന്ന് പുരോഹിതൻ ദൈവങ്ങളോടു പ്രാർഥിച്ചു. ദൈവങ്ങൾ അവ കേട്ടുവെന്നും തങ്ങളുടെ ആഗ്രഹങ്ങൾ അനുവദിച്ചു കിട്ടുമെന്നും ജനങ്ങൾ വിശ്വസിച്ചു. പുരോഹിതൻ ദൈവങ്ങൾക്കും മനുഷ്യർക്കും ഇടയിലെ ദൂതൻ ആയി; അങ്ങനെ സ്വാഭാവികമായും അവർ പ്രധാനികളാകയും ചെയ്തു.

എന്നാൽ എല്ലാ ജനങ്ങളും മതവും യാഗങ്ങളും കൊണ്ട് തൃപ്തിപ്പെട്ടില്ല. അവർക്ക് മററു ചോദ്യങ്ങൾ ചോദിക്കാനുണ്ടായിരുന്നു. എങ്ങനെയാണ് ഈ ലോകം സൃഷ്ടിക്കപ്പെട്ടതെന്ന് അവർക്ക് അറിയണമെന്നായി; ഈ ദൈവങ്ങളാരാണ്? മനുഷ്യനെ ആര് ഉണ്ടാക്കി? ഇങ്ങനെ പലതും. ഈ തത്വചിന്തകർ ഗ്രാമത്തിൽ നിന്നും അകന്ന് അലഞ്ഞുതിരിഞ്ഞു. ഇവർ തങ്ങളുടെ ചോദ്യങ്ങൾക്ക് ഉത്തരം കണ്ടുപിടിക്കാൻ ശ്രമിക്കുന്നതിനും പരസ്പരം ചർച്ചകൾ നടത്തുന്നതിനുമായി വനത്തിലെ ശാന്തമായ സ്ഥലങ്ങളിലേക്ക് പോയി. അവരുടെ ആശയങ്ങൾ ശിഷ്യൻമാർ ഓർമിച്ചുവച്ചു. പിന്നീട് എഴുതി സൂക്ഷിച്ചു. ഇവ, വേദങ്ങളുടെ

ഒരു ഭാഗമായ ഉപനിഷത്തുക്കളിൽ നമുക്ക് ഇന്ന് വായിക്കുവാൻ കഴിയും. ഈ ഗുരുക്കൻമാരെ മഹർഷിമാർ എന്നു പറയുന്നു.

## രാജ്യങ്ങളും റിപ്പബ്ളിക്കുകളും

ക്രി. മു 600ഓടുകൂടെ ഗംഗാതടത്തിൻെറ ഒരു ഭാഗം മുഴുവൻ വനം തെളിയിക്കപ്പെട്ടു. ആര്യൻഗോത്രങ്ങൾ പാഞ്ചാലം (ബറേലിജില്ല), ശൂരസേനം (മഥുര), കോസലം (ഔധ്), കാശി, വിദേഹം, മഗധ എന്നിങ്ങനെ വിവിധ മേഖലകളിൽ താമസം ഉറപ്പിച്ചു. ഏതാനും ഗ്രാമങ്ങളിൽ ഒതുങ്ങിനിൽക്കുന്ന ഗോത്രങ്ങളുടെ ലളിതജീവിതം അധികനാൾ തുടർന്നുപോയില്ല. അവർ രാജ്യങ്ങളായും റിപ്പബ്ളിക്കുകളായും മാറി. ജനങ്ങളോ അവർ തിരഞ്ഞെടുക്കുന്ന ഒരുകൂട്ടം ആളുകളോ അഥവാ തിരഞ്ഞെടുക്കപ്പെട്ട ഒരു നേതാവോ അധികാരം വച്ചുകൊണ്ടിരിക്കുന്ന ഒരു തരം ഭരണകൂടമാണ് റിപ്പബ ളിക്ക്. പാരമ്പര്യ അവകാശമുള്ള രാജാവ് ഇവിടെ ഇല്ല. അങ്ങനെ രാജ്യങ്ങളും റിപ്പബ്ളിക്കുകളും പുതിയനിയമങ്ങൾ നിർമിച്ചു തുടങ്ങി. അവയുടെ ഭരണസമ്പ്രദായവും മാറി.

ശക്യരും ലിച്ഛവികളും ഇന്നത്തെ വടക്കൻ ബീഹാറിൽ പ്രധാനപ്പെട്ട റിപ്പബ്ളിക്കുകൾ രൂപീകരിച്ചു. ഗംഗാതാഴ്വരയിലുള്ള കോസലം, മഗധം, വത്സം എന്നിവയും ഉജ്ജയിൻ കേന്ദ്രമായ അവന്തിയും ആയിരുന്നു രാജ്യങ്ങളിൽ വച്ച് ഏററവും ശക്തങ്ങളായിരുന്നത്. ഈ രാജ്യങ്ങൾ തമ്മിൽ തുടർച്ചയായി യുദ്ധം നടത്തിയിരുന്നു. തങ്ങളുടെ രാജ്യത്തിൻെറ അതിർത്തി വികസിപ്പിക്കുന്നതിനോ അഥവാ നദികൾ നിയന്ത്രണത്തിലാക്കുന്നതിനോ ഉള്ള ആഗ്രഹമായിരുന്നു തുടരെയുള്ള യുദ്ധങ്ങൾക്കു കാരണം. അവസാനം, മഗധ ആയിരുന്നു ഇവയിൽ ഏററവും ശക്തിയുള്ളതായിത്തീർന്നത്. വലിയ മതോപദേഷ്ടാക്കളായ മഹാവീരനും ഗൗതമബുദ്ധനും മഗധയിലാണ് മതോപദേശം നടത്തിയത്. ഇവർ തങ്ങളുടെ പാഠങ്ങളിൽ മഗധാരാജാക്കന്മാരെയും ജനങ്ങളുടെ ജീവിതത്തെയും പരാമർശിച്ചിട്ടുണ്ട്.

### മഗധരാജ്യം

ഏകദേശം ക്രി. മു. 542ൽ ബിംബിസാരൻ മഗധയിലെ രാജാവായി. പല മാർഗങ്ങളിലൂടെ മഗധയെ ശക്തമായ ഒരു

രാജ്യമാക്കിത്തീർക്കാൻ ഇദ്ദേഹം സഹായിച്ചു. അയൽരാജ്യങ്ങളിൽ നിന്നും രാജകുമാരിമാരെ വിവാഹം കഴിക്കുകയായിരുന്നു ഒരു മാർഗം. മഗധയിൽ വൻതോതിൽ ഇരുമ്പയിരു നിക്ഷേപം ഉണ്ടായിരുന്നു. (ഇന്നത്തെ ഛോട്ടാ നാഗ്പൂർമേഖല). ഈ ലോഹം ആയുധങ്ങൾക്കും ഉപകരണങ്ങൾക്കും ഏററവും ആവശ്യമായിരുന്നു. അതുകൊണ്ട് ജനങ്ങൾ ഇതു വാങ്ങി. ഇത് മഗധയ്ക്ക് കൂടുതൽ സമ്പത്തുണ്ടാക്കിക്കൊടുത്തു. ഗംഗാസമതലത്തിലെ വ്യാപാരവും ഗതാഗതവും അധികവും നദിയിലൂടെയാണ് നടന്നിരുന്നത്. അങ്ങനെ മഗധയ്ക്ക് നദിയിൽ നിയന്ത്രണമുണ്ടായി. ബിംബിസാരൻ, മഗധയ്ക്ക് തെക്കുകിഴക്കുള്ള 'അംഗ'രാജ്യം ആക്രമിച്ചു പിടിച്ചെടുത്തു (ഇതിൻെറ തലസ്ഥാനം ഇന്നത്തെ ഭഗൽപ്പൂരിനടുത്തായിരുന്നു). അന്നത്തെ ഏററവും പ്രധാനപ്പെട്ട നദീതുറമുഖമായ 'ചമ്പ' അംഗരാജ്യത്തിൽ ആയിരുന്നു. ഇവിടെ നിന്നും കപ്പൽ ഗംഗാഡൽററകളിലേക്കും, അവിടെ നിന്നും കിഴക്കൻ തീരത്തിലൂടെ ദക്ഷിണ ഇന്ത്യയിലേക്കും പോയിരുന്നു. ദക്ഷിണേന്ത്യയിൽ നിന്നും സുഗന്ധദ്രവ്യങ്ങളും വിലപിടിപ്പുള്ള കല്ലുകളുമായി കപ്പലുകൾ തിരിച്ചെത്തി, മഗധ അങ്ങനെ സമ്പന്നമായി.

## ബിംബിസാരൻ

ബിംബിസാരൻെറ മഗധാഭരണം നന്നായിരുന്നു. അദ്ദേഹത്തെ സഹായിക്കാൻ ഒരു ഉപദേശകസമിതിയുണ്ടായിരുന്നു. ജനങ്ങളുടെ അഭിലാഷങ്ങൾ അറിയാനായി അദ്ദേഹം ഗ്രാമത്തലവന്മാരെ, തന്നോടു നേരിൽ സംസാരിക്കുവാൻ അനുവദിച്ചിരുന്നു. ശരിയായി ജോലി ചെയ്യാത്ത ഉദ്യോഗസ്ഥന്മാരെ ശിക്ഷിച്ചു. വിവിധ പട്ടണങ്ങളെയും ഗ്രാമങ്ങളെയും തമ്മിൽ ബന്ധിപ്പിക്കുന്നതിന് അദ്ദേഹം റോഡുകൾ നിർമ്മിച്ചു, നദികളിൽ പാലം പണിതു. കാര്യങ്ങൾ നേരിൽ കാണുന്നതിന് അദ്ദേഹം രാജ്യത്തിലുടനീളം സഞ്ചരിച്ചു.

മററു രാജ്യങ്ങളുമായി സ്നേഹബന്ധം പുലർത്തുന്നതിന് അയാൾ ആഗ്രഹിച്ചു (അംഗരാജ്യം ഒഴികെ), വിദൂരമായ വടക്കുപടിഞ്ഞാറെ ഇന്ത്യയിലെ 'ഗാന്ധാരം' തുടങ്ങിയ രാജ്യങ്ങളിലേക്കുപോലും അമ്പാസഡർമാരെ അയച്ചു. പാററ്നയിലെ 'രാജഗ്രഹം' ആയിരുന്നു ബിംബിസാരൻെറ തലസ്ഥാനം. ഇത്

കുന്നുകളാൽ ചുററപ്പെട്ട മനോഹരമായ നഗരമായിരുന്നു. പുരാവസ്തുഗവേഷകർ ഈ പട്ടണം കുഴിച്ചെടുക്കുകയുണ്ടായി. ഇന്ന് ആർക്കും അതിൻെറ ഭാഗങ്ങൾ കാണുവാൻ സാധിക്കും.

## അജാതശത്രു

ബിംബിസാരനെ അദ്ദേഹത്തിൻെറ പുത്രനായ അജാതശത്രു കൊലപ്പെടുത്തി. മഗധയെ കൂടുതൽ ശക്തമാക്കുവാൻ അജാതശത്രു ആഗ്രഹിച്ചു. അതിന് തൻെറ അയൽരാജ്യങ്ങളെ ആക്രമിച്ചു കീഴടക്കാമെന്നു അയാൾ വിചാരിച്ചു. അങ്ങനെ തൻെറ മാതുലനായ കോസലരാജാവിനെ അജാതശത്രു ആക്രമിച്ചു. വടക്കൻ ബീഹാർ മേഖലയിലെ വ്രീജികളെയും അയാൾ ആക്രമിച്ചു. വളരെ വർഷങ്ങൾ നീണ്ടുനിന്ന ഈ യുദ്ധത്തിൽ അവസാനം അജാതശത്രു വിജയിച്ചു. മഗധ വടക്കേ ഇന്ത്യയിലെ ഏററവും ശക്തമായ രാജ്യമായിത്തീർന്നു.

## രാജാവിൻെറ സ്ഥാനം

രാജാവ് അസാധാരണ വ്യക്തിയായിത്തീർന്നു. അയാൾ സമൂഹത്തിൻെറയും *ധർമ* (വിശുദ്ധനിയമം)ത്തിൻെറയും രക്ഷിതാവായി. റിപ്പബ്ളിക്കുകളിൽ നേതാവിനെ ജനങ്ങളിൽനിന്നും തിരഞ്ഞെടുക്കേണ്ടതാണെന്ന് കരുതിയിരുന്നു. എന്നാൽ രാജ്യങ്ങളിലാകട്ടെ, രാജാവ് സാധാരണമനുഷ്യരെപ്പോലെ അല്ലാ, ദൈവത്തെപ്പോലെയാണ് എന്ന് ബ്രാഹ്മണർ പറഞ്ഞു. തന്നെയുമല്ല, ബ്രാഹ്മണരാണ്, ആചാരനുഷ്ഠാനങ്ങൾ കൊണ്ട് രാജാവിന് ദൈവീകശക്തിയും വീര്യവും നൽകിയതെന്നും അവർ പറഞ്ഞു പരത്തി. രാജാവ് അങ്ങനെ വളരെ ശക്തനായി. ഇവർ രാജാവിൻെറ ഉപദേഷ്ടാക്കളായിരുന്നു. ഇവരെക്കൂടാതെ ഭരിക്കുന്നതിനോ യാഗം നടത്തുന്നതിനോ രാജാവിനു കഴിയുകയില്ലായിരുന്നു. അതുകൊണ്ട് ബ്രാഹ്മണർക്ക് വൻപിച്ച സ്വാധീനം ഉണ്ടായി.

രാജാവ് പരിചാരകരാലും ഉദ്യോഗസ്ഥരാലും വലയം ചെയ്യപ്പെട്ട് വലിയ കൊട്ടാരത്തിൽ ആഡംബരപൂർവം ജീവിച്ചു. തൻെറ ജോലിയിൽ പുരോഹിതർ, അമാത്യൻ അഥവാ മന്ത്രിമാർ മററു പല ഉദ്യോഗസ്ഥൻമാർ എന്നിവർ അയാളെ സഹായിച്ചു.

രാജ്യത്തിൻെറ ചെലവിനുവേണ്ടി കൃഷിക്കാരുടെ ഉൽപ്പന്നത്തിൻെറ ഒരു പങ്ക് വാങ്ങിയിരുന്നു. വരുമാനമെല്ലാം അയാൾ തനിക്കു മാത്രമായി ചെലവാക്കിയില്ല. സൈന്യത്തിനും, ശമ്പളച്ചെലവിനും, റോഡ് നിർമിക്കുക, കിണറും ചാനലും കുഴിപ്പിക്കുക, ബ്രാഹ്മണരെ തീററിപ്പോററുക തുടങ്ങിയ മററു കാര്യങ്ങൾക്കും ഇതുപയോഗിച്ചു.

## ജനങ്ങളുടെ ജീവിതം

### നികുതികളുടെ പ്രാധാന്യം

സാധനങ്ങൾ ഉൽപാദിപ്പിക്കുന്ന എല്ലാവരും രാജാവിന് നികുതി കൊടുത്തിരുന്നു. കർഷകർ തങ്ങളുടെ ഉൽപ്പന്നത്തിൻെറ ഒരു പങ്ക് രാജാവിന് കൊടുത്തു. സാധാരണ തങ്ങളുടെ ഉൽപ്പന്നത്തിൻെറ ആറിൽ ഒന്ന് ആയിരുന്നു കൊടുത്തിരുന്നത്. ലോഹവേലക്കാർ രാജാവിനുവേണ്ടി ഇനാമായി ഉപകരണങ്ങളുണ്ടാക്കി, മരപ്പണിക്കാർ രഥങ്ങൾ ഇനാമായി നിർമിച്ചു. നെയ്ത്തുകാർ വസ്ത്രങ്ങൾ രാജാവിന് വെറുതെ കൊടുത്തു. ഇങ്ങനെ ആദ്യമൊക്കെ നികുതി സാധനമായി പിരിച്ചു വന്നു. ജനങ്ങളുൽപ്പാദിപ്പിച്ച സാധനം അവർ നൽകി. അവ ഉദ്യോഗസ്ഥൻമാർക്ക് ശമ്പളമായി വീതിച്ചു നൽകുകയും ചെയ്തു.

നികുതി വളരെ പ്രധാനമായിരുന്നു. അതില്ലാതെ രാജാവിന് ഒന്നും ചെയ്യാൻ കഴിഞ്ഞിരുന്നില്ല. രാജാവിന് സൈന്യത്തെ പാലിക്കുന്നതിനോ തനിക്കുവേണ്ടി ജോലി ചെയ്യാൻ ഉദ്യോഗസ്ഥരെ ഏർപ്പെടുത്തുന്നതിനോ റോഡ് വെട്ടുന്നതിനു പോലുമോ നികുതിയില്ലാതെ കഴിയുകയില്ല. അതുകൊണ്ട് നികുതി പിരിക്കുവാൻ ഒരുകൂട്ടം ഉദ്യോഗസ്ഥൻമാരെ നിയമിച്ചു. എല്ലാ ഗ്രാമങ്ങളിലും പോയി ഓരോ കർഷകൻെറയും പാടങ്ങൾ അളന്ന് കർഷകൻ ഉൽപ്പാദിപ്പിക്കുന്ന ധാന്യങ്ങളുടെ കണക്ക് വയ്ക്കുകയായിരുന്നു ഈ ഉദ്യോഗസ്ഥരിൽ ചിലരുടെ ജോലി. ഇതിൻെറ ആറിൽ ഒന്ന് കണക്കാക്കി, കർഷകൻ ഈ തുക രാജാവിന് കൊടുക്കേണ്ടിവന്നു. വിളവെടുപ്പാവുമ്പോൾ നികുതിപിരിവുകാരൻ കർഷകൻെറ അടുക്കൽ വന്ന് രാജാവിന് ചെല്ലേണ്ടുന്ന തുക ശേഖരിച്ചു. മററെല്ലാ തൊഴിലുകൾക്കും ഈ രീതി ഉപയോഗിച്ചി

രുന്നു. പട്ടണങ്ങളിലും പിരിവുകാർ ചെന്ന്, സാധനമായോ പണമായോ നികുതി പിരിച്ചെടുക്കും.

ഗ്രാമം

ജനങ്ങളിൽ അധികം പേരും ഗ്രാമങ്ങളിൽ തന്നെ ജീവിച്ചു. അവ ആദ്യകാലത്തെക്കാൾ അധികം വ്യത്യാസപ്പെട്ടിരുന്നില്ല. ജനസംഖ്യ വർധിച്ചതോടെ കൂടുതൽ ഗ്രാമങ്ങൾ ഉണ്ടായി. റോഡുകളോ നടപ്പാതകളോ വഴിയായും നദീമാർഗം ബോട്ടുവഴിയായും ഗ്രാമങ്ങൾ ഒന്ന് മറെറാന്നിനോട് ബന്ധപ്പെടുത്തിയിരുന്നു. ഓരോ ഗ്രാമത്തിനും ഒരു തലവൻ ഉണ്ടായിരുന്നു. ഇയാൾ ഗ്രാമത്തിലെ ജനങ്ങൾക്കുവേണ്ടിയും രാജാവിനു വേണ്ടിയും പ്രവർത്തിച്ചു. അതുകൊണ്ട് അയാൾ, രാജാവും കർഷകരും തമ്മിലുള്ള കണ്ണിയായിരുന്നു. രാജാവിന് സ്വന്തമായി ചില ഗ്രാമങ്ങളും ഭൂമിയും ഉണ്ടായിരുന്നു. ഈ ഭൂമി കൃഷി ചെയ്യാൻ ജോലിക്കാരെ നിയമിച്ച് അവർക്ക് കൂലി കൊടുത്തിരുന്നു.

പട്ടണം

പഴയകാലത്തിനും ഇക്കാലത്തിനും തമ്മിൽ ഒരു വലിയ വ്യത്യാസമുണ്ടായിരുന്നു. പട്ടണങ്ങളുടെ വളർച്ചയായിരുന്നു ഈ വ്യത്യാസം. ആര്യൻമാരുടെ ആദ്യകാലത്ത്, വളരെക്കുറച്ച് ചെറിയ പട്ടണങ്ങളെ ഉണ്ടായിരുന്നുള്ളു. എന്നാൽ ഇപ്പോൾ കൂടുതൽ പട്ടണങ്ങളും നഗരങ്ങളും നിലവിൽ വന്നു. അവയിൽ ചിലതിനെപ്പററി സാഹിത്യങ്ങളിൽ സൂചനയുണ്ട്. ഇവ പ്രധാനപ്പെട്ടവയായിരുന്നു. ഉജ്ജയിനി (മാളവത്തിൽ), പ്രതിഷ്ഠാനം (വടക്കൻ ഡെക്കാനിൽ), ഭൃഗുകച്ഛം (ഗുജറാത്തിലെ ബ്രോച്ച്), താമ്രലിപ്തി(ഗംഗാഡൽററയിൽ), ശ്രാവസ്തി (ഉത്തരപ്രദേശിൽ), ചമ്പ (ബീഹാറിൽ), രാജഗൃഹ (ബീഹാറിൽ), അയോധ്യ (ഉത്തരപ്രദേശിൽ), കൗശാംബി (ഉത്തരപ്രദേശിലെ അലഹബാദിനടുത്ത്) ഇവയായിരുന്നു അന്നത്തെ പ്രധാനപട്ടണങ്ങൾ. ഈ നഗരങ്ങളിൽ ചിലത് കുഴിച്ചെടുക്കപ്പെട്ടിട്ടുണ്ട്. ഇവ തടിയും ചുടുകല്ലും കൊണ്ട് നിർമിച്ചതായി കാണുന്നു. അതു കൊണ്ട് ഇവക്ക് ഗ്രാമങ്ങളെക്കാൾ നീണ്ടനിലനിൽപ്പുണ്ടായിരുന്നു. രാജാക്കൻമാരുടെ കൊട്ടാരങ്ങൾ സാധാരണയായി കല്ലും തടിയും കൊണ്ട് നിർമിക്കപ്പെട്ടിരുന്നു. ഇവ ഭംഗിയായി അലങ്കരിക്കപ്പെട്ടിരുന്നു.

കൈത്തൊഴിൽകേന്ദ്രങ്ങൾ, വ്യാപാരകേന്ദ്രങ്ങൾ, രാജ്യങ്ങളുടെ തലസ്ഥാനം എന്നിവയെ ചുററിപ്പററിയാണ്, നഗരങ്ങൾ മിക്കവാറും വളർന്നുവന്നത്. കൈത്തൊഴിൽകേന്ദ്രങ്ങൾ ആരംഭത്തിൽ, ഗ്രാമങ്ങളായിരുന്നു. ഇവ പിന്നീട്, ലോഹവേല, മരപ്പണി, നെയ്ത്ത് തുടങ്ങിയ ചില കൈത്തൊഴിലുകളിൽ പ്രത്യേക വൈദഗ്ധ്യം നേടി. അയൽപക്കങ്ങളിൽ താമസിച്ചിരുന്ന കൈത്തൊഴിൽക്കാരും ശിൽപ്പികളും ഒത്തൊരുമിച്ച് ചേർന്നപ്പോൾ പട്ടണങ്ങൾ വളർന്നുവന്നു. അവർ ഒരു സ്ഥലത്ത് ഒന്നിച്ച് ജോലി ചെയ്യാൻ തീരുമാനിച്ചു അസംസ്കൃതസാധനങ്ങൾ സമ്പാദിക്കുന്നതിനും പണിത്തീർത്ത സാധനങ്ങൾ വിൽക്കുന്നതിനും ഇതായിരുന്നു എളുപ്പം. ഈ ജോലി സാധാരണയായി മറെറാരു കൂട്ടം ആളുകൾ ചെയ്തു വന്നിരുന്നു. ഇവരാണ് കച്ചവടക്കാർ (വ്യാപാരികൾ).

വ്യാപാരികൾ സാധനങ്ങൾ—ഉദാഹരണത്തിന് നൂൽനൂൽപ്പുകാരിൽനിന്ന് നൂലും നെയ്ത്തുകാരിൽനിന്നും തുണിയും—ശേഖരിക്കുന്നതിനും, ആവശ്യമുള്ളയിടങ്ങളിൽ അവ വിൽക്കുന്നതിനും ഗ്രാമത്തിൽ നിന്നും ഗ്രാമത്തിലേക്ക് പോയി. അങ്ങനെ, തങ്ങളുടെ ഗ്രാമത്തിന് പുറത്തുപോയി. സാധനങ്ങൾ വിൽക്കുന്ന ശല്യത്തിൽനിന്നും നൂൽനൂൽക്കുന്നവരും നെയ്ത്തുകാരും രക്ഷപ്പെട്ടു. തങ്ങൾ നേടിയ സാധനങ്ങൾ കൊടുത്ത് വ്യാപാരികൾ ലാഭമുണ്ടാക്കി. നൂലിനെയും തുണിയെയും സംബന്ധിച്ച ഈ സത്യം ധാന്യങ്ങൾക്കും മററുൽപ്പന്നങ്ങളെ സംബന്ധിച്ചും ശരിയായിരുന്നു. രാജ്യത്തിലെങ്ങും വൻതോതിൽ വ്യാപാരം അഥവാ സാധനകൈമാററം വേഗത്തിൽ വികസിച്ചു വന്നു.

## വ്യാപാരം

വിനിമയത്തിൻെറയും മൂല്യത്തിൻെറയും പുതിയ രീതി—പണം—കണ്ടുപിടിച്ചതോടെ വ്യാപാരം എളുപ്പമായിത്തീർന്നു. നാണയം ഉപയോഗിക്കപ്പെടുന്നതിനുമുമ്പ് സാധനങ്ങൾ പരസ്പരം കൈമാറിയിരുന്നു—ഉദാഹരണം, പത്തു ബേൽ തുണിക്ക്, ഒരു പശു അല്ലെങ്കിൽ രണ്ടു ചാക്ക് ഗോതമ്പിന് അഞ്ചു ഭരണി എണ്ണ എന്നിങ്ങനെ, ബാർട്ടർ സമ്പ്രദായത്തിൽ കൊള്ളൽ—കൊടുക്കൽ എളുപ്പമായിരുന്നില്ല. നാണയങ്ങൾ കൊണ്ടു നടക്കാൻ

എളുപ്പമാണ്. നാണയത്തിന്റെ ഉപയോഗം വർധിച്ചതോടെ കൂടുതൽ വ്യാപാരികരം ഉണ്ടായി. പരുക്കൻ വെള്ളിയും ചെമ്പും തുട്ടുകളായിരുന്നു ഇക്കാലത്തെ നാണയങ്ങരം. ഇവയിൽ അടയാളങ്ങരം കൊത്തിയിരുന്നു. വ്യാപാരം ചെറിയ പ്രദേശത്തുമാത്രം ഒതുങ്ങി നിന്നില്ല. ഗംഗാതാഴ്വരയിൽ ഉത്പാദിപ്പിക്കപ്പെട്ട സാധനങ്ങരം പഞ്ചാബ്വഴി തക്ഷശിലക്കോ അഥവാ വിന്ധ്യപർവതം കടന്ന് ഭൃഗുകച്ഛം തുറമുഖത്തേക്കോ അയച്ചിരുന്നു. ഇവിടെ നിന്നും ഇവ, പശ്ചിമ ഏഷ്യയിലേക്കോ ദക്ഷിണേന്ത്യയിലേക്കോ കപ്പൽ കയററിയിരുന്നു.

## സമൂഹം

കൈത്തൊഴിൽക്കാരും വ്യാപാരികളും ശ്രേണി, അഥവ ഗിൽഡ് എന്നറിയപ്പെടുന്ന ഗ്രൂപ്പുകളായി സംഘടിപ്പിക്കപ്പെട്ടിരുന്നു. ഒരുമിച്ചു ജീവിച്ചിരുന്നതുകൊണ്ട് കൈത്തൊഴിൽക്കാർ വളരെ അടുത്തു കഴിഞ്ഞിരുന്നു. അതുകൊണ്ട് അവരെ ഒരു ജാതിയായി കരുതി. മക്കരം അച്ഛന്റെ തൊഴിൽതന്നെ തുടർന്ന് ചെയ്തു. അങ്ങനെ ജാതി പരമ്പരാഗതമായി. ക്രമേണ, ഓരോ ജാതിക്കും പ്രത്യേകം നിയമങ്ങളുണ്ടാക്കപ്പെട്ടു ബ്രാഹ്മണർ ഈ നിയമങ്ങരം രേഖപ്പെടുത്തി. ഇവയിൽ പലതും കർശനമായ നിയമങ്ങളായിത്തീർന്നു. ഒരു ജാതിയിൽപ്പെട്ടയാളുകരം മറെറാരുജാതിയുമായി ഒപ്പം ഭക്ഷണം കഴിക്കുവാൻ കഴിയാതായി, തന്റെ ജാതിക്ക് പുറത്തുനിന്നും വിവാഹം കഴിക്കുവാനുംസാധ്യമല്ലാതായി.

ഈ ജാതികളെ ബ്രാഹ്മണ, ക്ഷത്രിയ, വൈശ്യ, ശൂദ്ര എന്നീ നാലു വർണങ്ങളുടെയും കീഴിൽ കൂട്ടി. നാലു വർണങ്ങരംക്ക് പുറത്ത് കീഴ്ജാതികളുണ്ടായിരുന്നു. അവരെ താണവരായി കരുതി.

നിയമനിർമാതാക്കരം, ഉയർന്ന വർണക്കാരുടെ ജീവിതത്തിനു വഴി കാട്ടുന്ന നിയമങ്ങളുണ്ടാക്കിവച്ചു. ഈ നിയമങ്ങളനുസരിച്ച് ജീവിതത്തെ നാലുഘട്ടങ്ങരം അഥവാ ആശ്രമങ്ങരം ആയി തിരിച്ചു. ആദ്യത്തെ ഘട്ടം, അതായത് 'ബ്രഹ്മചര്യം', വിദ്യാഭ്യാസത്തിനായി വിനിയോഗിച്ചു. രണ്ടാമത്തേത് 'ഗൃഹസ്തം' വീട്ടുകാരനായി കുടുംബം വളർത്തുന്നതിനായിരുന്നു ഈ ഘട്ടം. വനത്തിൽ ജീവിച്ച് തപസനുഷ്ഠിക്കുന്നതിനായിരുന്നു മൂന്നാമത്തെതായ, 'വാനപ്രസ്ഥം' എന്ന ഘട്ടം. നാലാമത്തെ ഘട്ടം

'സന്യാസം' ആണ്. യോഗിയും മതാചാര്യനും ആയിത്തീരുന്നതിനുള്ള ഘട്ടമാണിത്. ഇത് ആദർശം ആയിരുന്നു, എന്നാൽ എത്രയാളുകൾ ഇത് അനുഷ്ഠിച്ചിരുന്നുവെന്ന് ആർക്കും അറിയില്ല.

## ബുദ്ധജൈനമതങ്ങൾ

ധാരാളം ആചാരക്രമങ്ങളും യാഗങ്ങളുമുള്ള ഒരു മതമായിരുന്നു വേദകാലത്തെ മതം. ചിലയാളുകൾക്ക് ഇവയോട് അതൃപ്തിയായി. ആരാധിക്കുന്നതായി കാട്ടിക്കൂട്ടുന്നതിനെക്കാൾ, സത്യസന്ധവും ധാർമികവും അർപ്പിതവുമായ ജീവിതം നയിക്കുന്നതാണ് നല്ലതെന്ന് അവർക്കു തോന്നി. അവരിൽ ചിലർ സന്ന്യാസികളായി വനത്തിൽ അലഞ്ഞുതിരിഞ്ഞു. ഏകാന്തമായി ധ്യാനിക്കുന്നതിനു വേണ്ടിയാണ് അവരിങ്ങനെ ചെയ്തത്. ഇവരിൽ ചിലർ വനങ്ങളിൽ നിന്നും മടങ്ങി വന്നു, പട്ടണങ്ങളിലും ഗ്രാമങ്ങളിലും തങ്ങളുടെ ആശയങ്ങൾ പ്രചരിപ്പിച്ചു. അതിൽ രണ്ടു പേർ രണ്ടു മതങ്ങളുടെ ആചാര്യൻമാരായി. ഇവയാണ് ജൈനമതവും ബുദ്ധമതവും. മഹാവീരൻ, പിന്നീട് ജൈനിസം എന്നു വിളിക്കപ്പെട്ട തത്വങ്ങളുടെ ഉപാസകനും, ഗൗതമൻ ബുദ്ധിസത്തിന്റെ പ്രചാരകനും ആയിരുന്നു. ലച്ഛവി, ശക്യർ എന്നീ റിപ്പബ്ലിക്കൻ ഗോത്രങ്ങളിൽ പെട്ടവരായിരുന്നു യഥാക്രമം മഹാവീരനും ഗൗതമനും. ഗോത്രനേതാക്കളുടെ മക്കളായി വളർന്ന രണ്ടു പേർക്കും തങ്ങൾക്കാശിക്കാവുന്ന ആർഭാടങ്ങളെല്ലാം ഉണ്ടായിരുന്നു. എന്നാൽ ജനങ്ങൾ ധാരാളമായി കഷ്ടപ്പെടുന്നതു കണ്ടതിനാൽ രണ്ടു പേരും അസന്തുഷ്ടരായിരുന്നു. ഈ ദുരിതങ്ങൾ എങ്ങിനെ അവസാനിപ്പിക്കാമെന്നു കണ്ടുപിടിക്കുവാൻ ഇരുവരും തീർച്ചയാക്കി.

### ജൈനമതം

മഹാവീരൻ ക്രി. മു. 6–ാം നൂററാണ്ടിൽ 'വൈശാലി' നഗരത്തിൽ ജനിച്ചു. ജീവിതത്തെക്കുറിച്ച് തന്നെ വിഷമിപ്പിച്ചിരുന്ന ചോദ്യങ്ങൾക്ക് ഉത്തരം കണ്ടുപിടിക്കുന്നതിനു വേണ്ടി അദ്ദേഹം വീടുപേക്ഷിച്ചു അലഞ്ഞു തിരിഞ്ഞു. പന്ത്രണ്ടു വർഷം കഴിഞ്ഞപ്പോൾ ഉത്തരം കണ്ടെത്തി എന്ന് അദ്ദേഹത്തിനു തോന്നി. 'തീർത്ഥങ്കരർ' എന്നറിയപ്പെടുന്ന 23 പുരാതനമതാചാര്യൻമാരുടെ സിദ്ധാന്തങ്ങളെ അദ്ദേഹം പിന്താങ്ങി; അവയോടു സ്വന്തം ചിന്തകളും കൂട്ടിച്ചേർത്തു ഈ മതം പിന്നീട് ജൈനമതം എന്നു വിളിക്കപ്പെട്ടു. വേദമതാചാരങ്ങൾ അനുഷ്ഠിക്കുന്നതു കൊ

ണ്ടും ദൈവങ്ങളെ സഹായത്തിനു വിളിക്കുന്നതു കൊണ്ടും പ്രയോജനമില്ല എന്ന് മഹാവീരൻ പറഞ്ഞു. നല്ല ജീവിതം നയിക്കുകയും തെററു ചെയ്യാതിരിക്കുകയുമാണ് അതിലും നല്ലത്. 'ശരിയായ വിശ്വാസം', 'ശരിയായ അറിവ്', 'ശരിയായ പ്രവൃത്തി'—ഈ മൂന്നു രത്നങ്ങരം—ഇവയുടെ അടിസ്ഥാനത്തിലായിരിക്കണം തങ്ങളുടെ ജീവിതം എന്ന് അദ്ദേഹം തന്റെ അനുയായികളോടു പറഞ്ഞു. ഇവ, ധാർമികജീവിതത്തിലേക്ക് അവരെ നയിക്കും. ഒരു ജീവിയെയും മനുഷ്യനായാലും മൃഗമായാലും, കീടമായാലും കൊല്ലരുത്. ഇതാണ് 'അഹിംസ'. ഓരാം നല്ല ജീവിതം നയിച്ചാൽ അയാളുടെ ആത്മാവ് സ്വതന്ത്രമാവും. ഭൂമിയിൽ വീണ്ടും ജനിക്കേണ്ടി വരില്ല. എല്ലാവർക്കും അനുഷ്ഠിക്കാവുന്ന ഒരു ലളിതമായ പരിശീലനമാണ് ഇത്. സംസ്കൃതത്തിലല്ല, സാധാരണ ജനങ്ങരം സംസാരിക്കുന്ന നാട്ടു ഭാഷയിലാണ് മതപ്രസംഗം നടത്തിയിരുന്നത്. അക്കാലമായപ്പോഴേക്കും പഠിപ്പുള്ള ഉയർന്ന ജാതിക്കാർ മാത്രമേ സംസ്കൃതം ഉപയോഗിച്ചിരുന്നുള്ളൂ.

### ബുദ്ധമതം

ശക്യഗോത്രത്തിലെ സിദ്ധാർഥൻ എന്ന രാജകുമാരൻ ആയാണ് ബുദ്ധൻ ജനിച്ചത്. മഹാവീരന്റെ ജനനത്തിന് കുറച്ചു വർഷങ്ങരംക്കു ശേഷമായിരുന്നു ഇത്. കപിലവസ്തു നഗരത്തിന് സമീപമുള്ള 'ലുംബിനി'യിൽ അദ്ദേഹം ജനിച്ചു (നീപ്പാളിന്റെയും കിഴക്കേ ഉത്തരപ്രദേശത്തിന്റെയും അതിർത്തിയിൽ). ഇദ്ദേഹവും തന്റെ വീട് ഉപേക്ഷിച്ച് സന്ന്യാസിയായി വളരെ വർഷങ്ങരം അലഞ്ഞുതിരിഞ്ഞു. പിന്നീട് തനിക്ക് 'ബോധം' ലഭിച്ചുവെന്ന് അദ്ദേഹത്തിനു തോന്നി. ജീവിതത്തിലെ പ്രശ്നങ്ങരംക്ക് ഉത്തരവും കണ്ടെത്തി. ലോകം യാതന കൊണ്ടു നിറഞ്ഞുവെന്നും, ലൗകികകാര്യങ്ങരംക്കുള്ള ആഗ്രഹം നിമിത്തമാണ് ഇതെന്നും അദ്ദേഹം പഠിപ്പിച്ചു. ധാർമികജീവിതത്തിലേക്കു നയിക്കുന്ന എട്ടുതരം പ്രവൃത്തിയും ചിന്തയും പിന്തുടർന്ന് മനുഷ്യന് മോഹങ്ങളിൽനിന്നും സ്വയം സ്വാതന്ത്ര്യം നേടാനുള്ള 'അഷ്ടമാർഗം' അദ്ദേഹം ഉപദേശിച്ചു ഒന്നിനോടും അമിതമായ ആസക്തിയില്ലാത്ത ഈ അഷ്ടമാർഗത്തെ 'സമതുലിതമായ ജീവിതം' എന്നാണ് അദ്ദേഹം വിവരിച്ചത്. ബുദ്ധമതവും മൃഗങ്ങളെ കൊല്ലുന്നതു തടഞ്ഞു. മനസ്സിനെ

ശുദ്ധീകരിക്കുകയും 'നിർവാണം' പ്രാപിക്കുകയും ആണ് നല്ല ജീവിതം നയിക്കുന്നതിൻെറ ഉദ്ദേശ്യം. അങ്ങനെ പുനർ ജൻമങ്ങളിൽനിന്ന് രക്ഷനേടാം.

വേദബലികളെയും അന്നത്തെ ജനങ്ങരം അനുഷ്ഠിക്കേണ്ടി യിരുന്ന നിരവധി ആചാരങ്ങളെയും ബുദ്ധനും എതിർത്തു. സമൂഹത്തെ ജാതികളായി തിരിച്ചിരിക്കുന്നതിനെയും ബുദ്ധൻ എതിർത്തു. താണജാതിയിൽപ്പെട്ടവരോട്—ശൂദ്രരും മററുള്ളവ രും—ഉയർന്ന ജാതിയിൽപ്പെട്ടവർ മോശമായി പെരുമാറിയതിനാ ലാണ് ബുദ്ധൻ' ഇങ്ങനെ ചെയ്തത്. ബുദ്ധൻ സന്ന്യാസി മഠങ്ങരം സ്ഥാപിച്ചു. സന്ന്യാസിമാർ ഇവിടെ താമസിച്ചു. പ്രാർ ത്ഥിച്ചും ബുദ്ധമതം പ്രസംഗിച്ചും ജീവിച്ചു. സന്ന്യാസിമഠ ങ്ങരം (വിഹാരം) പാഠശാലകളായും ഉപയോഗിച്ചിരുന്നു.

ബുദ്ധമതത്തിനും ജൈനമതത്തിനും കൈത്തൊഴിൽകാർ, വ്യാപാരികരം, കർഷകർ, അയിത്തക്കാർ എന്നിവരുടെ ഇടയിൽ ധാരാളം അനുയായികളുണ്ടായി. ഈ മതങ്ങരം അനുഷ്ഠിക്കുന്ന തിന് പ്രയാസമില്ലെന്നു തോന്നിയതുകൊണ്ടാണ് ഇങ്ങിനെ സം ഭവിച്ചത്. നേരേ മറിച്ച് ബ്രാഹ്മണർ തങ്ങളുടെ മതത്തിനെ, ആഘോഷങ്ങളും ആചാരങ്ങളും കൊണ്ട് അനുഷ്ഠിക്കുവാൻ പ്രയാസമുള്ളതാക്കി. പട്ടണത്തിൽ പ്രത്യേകിച്ചും, ബുദ്ധമത വും ജൈനമതവും വളരെയധികം പ്രചരിച്ചിരുന്നു. ബുദ്ധ സന്ന്യാസിമാർ ഒരിടത്തുനിന്നും മറെറാരിടത്തേക്ക് സഞ്ചരിച്ച് പുതിയ ആശയങ്ങരം പ്രസംഗിച്ചു. അതിവേഗത്തിൽ ബുദ്ധ മതം ഇന്ത്യയുടെ വിവിധഭാഗങ്ങളിൽ വ്യാപിച്ചു ഇത് ഇന്ത്യൻ ജീവിതത്തിൻെറ മിക്കവാറും എല്ലാ വശങ്ങളെയും സ്വാധീനിച്ചു, ബുദ്ധമതാശ്രമങ്ങരം പ്രധാനപ്പെട്ട വിദ്യാഭ്യാസകേന്ദ്രങ്ങളായി ത്തീർന്നു. സമ്പന്നരായ കച്ചവടക്കാർ ബുദ്ധമതാനുയായികരം ക്ക് പണം സംഭാവനയായി നൽകി, മനോഹരമായ ചൈത്യങ്ങരം. വിഹാരങ്ങരം, സ്തൂപങ്ങരം ഇവ പണിതു കൊടുത്തു. ഇവ മനോഹരമായ കൊത്തുപണി കൊണ്ട് അലങ്കരിക്കപ്പെട്ടവയായി രുന്നു. ബുദ്ധമതസന്ന്യാസികരം ഏഷ്യയുടെ മററു ഭാഗങ്ങളിൽ —മധ്യഏഷ്യ, ചൈന, തിബത്ത്, ദക്ഷിണപൂർവ ഏഷ്യ—ഇന്ത്യൻ സംസ്കാരം പ്രചരിപ്പിച്ചു. അക്രമരാഹിത്യം അഥവാ അഹിംസ എന്ന ആശയം പ്രചരിപ്പിച്ചത് ബുദ്ധമതക്കാരും ജൈനൻമാരു മാണ്. പിന്നീട് അശോകചക്രവർത്തി ബുദ്ധമതാനുയായി ആ യപ്പോരം ബുദ്ധമതം പൂർവാധികം പ്രചരിച്ചു. ○

